# ഭക്തിലഹരി




ഗ്രന്ഥകർത്താ,

**നടുവത്തു മഹൻ നമ്പൂതിരി.**

പ്രകാശകൻ,

**പി. [illegible]മേനോൻ.**



1-ാം പതിപ്പു കോപ്പി —1000.

ശ്രീ വി. പ്രെസ്സ് — കൊല്ലം.

1113.

(വില അണ 8.



നടുവത്ത് മഹൻ നമ്പൂതിരി




# മുഖവുര.

പേരെടുത്തിട്ടുള്ള ഭാഷാകവികളുടെക്കൂട്ടത്തിൽ ഒരു ഉത്തമസ്ഥാനം സിദ്ധിച്ചിട്ടുള്ള നടുവത്തു മഹൻനമ്പൂരിയുടെ "ഭക്തിലഹരി"ക്ക് ഒരു മുഖവുരയുടെ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തേയും അദ്ദേഹത്തിന്റെ സരസങ്ങളായ കൃതികളേയുംപററി കേൾക്കാത്തവരായി മലയാളികളിൽ അക്ഷരജ്ഞാനമുള്ളവരിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം. അദ്ദേഹത്തിന്റെ ഇഷ്ടദേവതയായ ഗുരുവായൂരപ്പനിൽ എനിക്കുള്ള ഭക്തിയേയും കവിതാവിഷയത്തിൽ നടുവംരീതിയിൽ എനിക്കുള്ള താൽപര്യത്തേയും ആലോചിച്ചായിരിക്കാം മുഖവുര ഞാനെഴുതണമെന്ന് ആവശ്യപ്പെട്ടത്. ഏതായാലും "തല്ക്കാലം ചില തട്ടുമുട്ടുകൾ പറഞ്ഞെന്നെപ്പിരിക്കാൻ ഭവാനൊക്കാ" എന്ന് ഭഗവാനോടുകൂടി ശഠിക്കുന്ന മാന്യസുഹൃത്തിന്റെ ശാസനയെ ഒഴിച്ചുകളവാൻ സാധിക്കുന്നതുമല്ലല്ലൊ.

പുതിയ കവിതാരീതി അനുസരിച്ചല്ലാ ഭക്തിലഹരിയെ നോക്കേണ്ടത്. അങ്ങിനെ നോക്കുന്നതായാൽ പലക്കും പലതും പറവാനുണ്ടായേക്കാം. ഒരു യഥാൎത്ഥ ഭക്തൻ—മതത്തിലും, വേദസിദ്ധാന്തങ്ങളിലും, വൎണ്ണാശ്രമവിധികളിലും അതിയായ വിശ്വാസമുള്ള ഒരു ഭക്തൻ—തന്റെ ഇഷ്ടദേവതയുടെ മുമ്പിൽചെന്ന് തന്റെ മനസ്സിനെ നിരന്തരം അലട്ടിക്കൊണ്ടിരിക്കുന്ന ചില സംഗതികളെക്കുറിച്ച് മററുള്ളവൎക്ക് എളുപ്പത്തിൽ മനസ്സിലാക്കാവുന്ന രീതിയിൽ പദ്യരൂപേണ പ്രസ്താവിക്കുന്നുവെന്നുള്ള നിലയിൽ കണക്കാക്കുന്നതായാൽ "ഭക്തിലഹരിക്ക്" ഭക്തിപരങ്ങളായ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ തീൎച്ചയായും ഒരുത്തമസ്ഥാനത്തിന്ന് അ

വകാശമുണ്ട്. "ഭക്തിലഹരിയെ" നാലുഭാഗങ്ങളായി തിരിക്കാമെന്നാണ് എനിക്കു തോന്നീട്ടുള്ളതു്. ആദ്യത്തെ ഏതാനും പദ്യങ്ങളെക്കൊണ്ടു കവി, നിഷ്കാമകർമ്മത്തിന്റെ ശ്രേഷ്ഠതയും ആവശ്യവും കാണിക്കുന്നു. ഓരോ കർമ്മങ്ങൾക്കു പുരാണങ്ങളിൽ പറഞ്ഞുകാണുന്ന ഫലശ്രുതികളെ കണ്ടു് അവയിൽ ഭ്രമിച്ചു് കർമ്മങ്ങൾ ചെയ്യരുതെന്നും, മാതാപിതാക്കന്മാർ "മക്കൾക്കൌഷധിയെക്കുടിച്ചിട്ടുവതിന്നുത്സാഹമുണ്ടാക്കുവാൻ— കല്ക്കണ്ടം ചെറുതേകിടുന്ന" നിലയിൽ മാത്രമേ ഫലശ്രുതി വർണ്ണനകളെ കണക്കാക്കാവൂ എന്നും കവി സസ്നേഹം ചൂണ്ടിക്കാണിക്കുന്നു. യജ്ഞങ്ങൾ വിത്താർത്ഥമായി ചെയ്യുന്നവരോടു കവിക്കു് വല്ലാത്ത നീരസമാണു്. കീഴ്ജാതിക്കാരെ ഉയർത്തി നന്നാക്കുവാനുള്ള ശ്രമങ്ങൾ കവിക്കു് സമ്മതം തന്നെ. എന്നാൽ ബദ്ധപ്പാടോടുകൂടി ബഹളം കൂട്ടുന്നതിൽ ഭിന്നാഭിപ്രായവും ഇല്ലെന്നില്ല. സമബുദ്ധി, ഭൂതദയ, വിനീതി, ഈശ്വരഭയം എന്നിവകളോടുകൂടി സകല പ്രവൃത്തികളും ഈശ്വരാർപ്പണമായി ചെയ്യണമെന്നും അങ്ങിനെ ചെയ്യുന്നതായാൽ ശർമ്മപ്രാപ്തി തീർച്ചയാണെന്നും അനുഭവസ്ഥന്റെ നിലയിൽ ഉപദേശിക്കുന്നു.

രണ്ടാമത്തെ ഭാഗത്തിൽ ഉപാസനാമൂർത്തിയായ ഗുരുവായൂരപ്പന്റെ മഹദ്ബിംബത്തിന്റെ ഉത്ഭവത്തെപ്പററി പതിനാറാംപദ്യംമുതൽ പ്രതിപാദിക്കുന്നു. ഈ ബിംബം പ്രപഞ്ചസൃഷ്ടിക്കു മുമ്പുതന്നെ വിരാട്പുരുഷനാൽ സൃഷ്ടിക്കപ്പെട്ടുവെന്നും അതു കൈമറിഞ്ഞു് വസുദേവ, ദേവകികളുടെ കൈക്കൽവന്നു് അവരാൽ ഭക്തിപൂർവ്വം പൂജിക്കപ്പെട്ടുവന്നിരുന്നുവെന്നും, ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിന്നുമുമ്പായി ഭഗവാൻ ഉദ്ധവരെ വിളിച്ചു് "കലിയുടെ കഠിനോപദ്രവം വിദ്രവിപ്പാ"നായി ഈ പ്രതിമയെ ഭൂമിയിൽ മുഖ്യസ്ഥാ

നത്തു് സ്ഥാപിക്കണമെന്ന് ഉപദേശിച്ചുവെന്നും ഉദ്ധവർ സ്വർഗ്ഗത്തിൽചെന്ന് വിവരങ്ങളെല്ലാം ബൃഹസ്പതിയോടറിവിച്ചു വായുദേവനേയുംവിളിച്ച് മൂന്നുപേരുംകൂടി പ്രതിമയെ എടുത്തു് അതു സ്ഥാപിക്കാനുള്ള മുഖ്യസ്ഥലം അന്വേഷിച്ചു ചുററിനടക്കുന്നതിന്നിടയിൽ കേരളത്തിലെത്തിയപ്പോൾ അവരെ ഇന്നത്തെ ഗുരുവായൂർ ക്ഷേത്രത്തിന്റെ വടക്കുഭാഗം ഉള്ള "പുണ്യമാംപൊയ്കയിൽ തൻമയ്യാൾന്നാളൊത്തുമേളിച്ച്'' അതിൻെറ തെക്കേക്കരയിൽകേറി നില്ക്കുന്ന ഭഗവാൻ ശ്രീപരമേശ്വരൻകണ്ടു് അരികിൽ വിളിച്ച് വർത്തമാനങ്ങൾ മനസ്സിലാക്കിയെന്നും, അദ്ദേഹത്തിൻെറ ഉപദേശപ്രകാരം പ്രതിമയെ അവിടെ സ്ഥാപിച്ചുവെന്നും മററുമുള്ള ഐതിഹ്യത്തെയാണ് ഈ ഭാഗത്തിൽ ഏററവും ഹൃദയംഗമമായ രീതിയിൽ വിവരിച്ചിരിക്കുന്നതു്.

മൂന്നാംഭാഗത്തിലെ വിഷയം കുറച്ചുകൂടി ഗഹനമായിട്ടുള്ളതാണ്. പ്രപഞ്ചത്തിൻെറ സൂക്ഷ്മാവസ്ഥയും, ജീവാത്മാ, പരമാത്മാ തമ്മിലുള്ള ബന്ധവും ഭക്തിയോടുകൂടിയുള്ള ഈശ്വരഭജനത്തിൻെറ ആവശ്യവും മായാമോഹിതരായിക്കിടന്ന് വട്ടംചുററുന്നവരുടെ കഷ്ടപ്പാടുകളും ഭഗവൽഭജനംകൊണ്ടു് പരമപദം സിദ്ധിച്ചിട്ടുള്ള ഭാഗ്യവാന്മാരുടെ കഥകളുമാണ് ഈ ഭാഗത്തിലെ വിഷയം.

നാലാംഭാഗത്തിൽ ഭഗവാൻെറദശാവതാരങ്ങളേയും, കലികാലാവസ്ഥകളേയും ആണ് വർണ്ണിച്ചിട്ടുള്ളതു്. ഭഗവാൻെറ ഓരോരോ ലീലകളും ഭക്തന്മാരോടുള്ള കാരുണ്യവും എടുത്തുകാണിച്ച് "ഇല്ലാ കൃഷ്ണാവതാരത്തിനുശരിയവതാരങ്ങളെ"ന്ന് കവി സമർത്ഥിച്ചിരിക്കുന്നു. "കോലംകെട്ടിക്കളിച്ചോ, കൊലകരുതിയെതിർത്തോ, ഹസിച്ചോ, ദ്വേഷിച്ചോ, കാലക്കേടിൽക്കരഞ്ഞോ,'' ഏതുവിധമായാലും വേണ്ടില്ല, ഭഗവാനേ ഓർക്കുന്നതായാൽ ആന

ന്ദം സുലഭമാണെന്നുകാണിച്ച്, വിധിപോലുള്ള ഈശ്വരാരാധനയ്ക്കു് സമയവും സൌകര്യവുമില്ലാത്തവൎക്കുകൂടി സമാധാനംകൊടുക്കുന്നുണ്ട്. കലിപ്രാഭവവൎണ്ണനയിലെ അഭിപ്രായങ്ങൾ പരക്കെ രുചിക്കാത്തതായിരിക്കാം; പക്ഷെ പദ്യങ്ങൾ ആസ്വാദ്യങ്ങളാണെന്ന് ആരും സമ്മതിക്കാതിരിക്കയില്ല. ഇത്തരം കൃതികളിൽ ഭക്തിരസമാണല്ലൊ പ്രധാനമായി നിൽക്കേണ്ടതു്. മിക്ക ശ്ലോകങ്ങളിലും ഈ രസം തുളുമ്പുന്നുണ്ട് എന്നു കാണാവുന്നതാണ്. നടുവംരീതിക്ക് സഹജമായ ലാളിത്യവും ഫലിതവും ഇതിൽ നല്ലപോലെ സ്ഥലംപിടിച്ചിട്ടുണ്ട്. എന്നെങ്കിലും ഒരു പൊടിക്കൈ പ്രയോഗിക്കാത്തതായിട്ട് ഒരു ശ്ലോകമെങ്കിലും ഇതിൽ കാണുമോ എന്ന് സംശയമാണ്. പണ്ടൊരു സരസകവി പറഞ്ഞതുപോലെ മാതൃകയ്ക്കായി ഏതാനും പദ്യങ്ങളെ എടുത്തുചേൎത്ത് മററു പദ്യങ്ങളുടെ പരിഭവമേൽക്കണമെന്നു വിചാരിക്കുന്നില്ല. ഭക്തിപാരവശ്യത്തോടുകൂടിയ കവിയുടെ ചില ആവലാതികൾ കേൾക്കുമ്പോൾ വായനക്കാൎക്കുതന്നെ മനസ്സിന്നു വലുതായ അനുകമ്പ തോന്നിപ്പോകുന്നതാണ്. ഈ സ്ഥിതിക്ക് ഹൈയംഗവീനഹൃദയനായ ഭഗവാനു മനസ്സലിയുമോ എന്നു ശങ്കിക്കേണ്ടതില്ലല്ലോ. കവിയുടെ സൎവ്വപ്രാൎത്ഥനകളും സഫലീഭവിക്കട്ടെ— "ശുകനാരദാദികളെഴും പുണ്യസ്ഥലത്താക്കണം" ഈ പ്രാൎത്ഥന ഫലിക്കാതെ കണ്ടിരിക്കില്ല. പ്രിയസ്നേഹിതനവിടെത്തന്നെ അവരുടെ കൂട്ടത്തിൽ ശോഭിക്കുമാറാകട്ടെ.

(ശുഭമസ്തു)

എന്ന്,

എം. നാരായണമേനോൻ ബി. എ., ബി. എൽ.
ചീഫ്കോട്ട് വക്കീൽ.

എറണാകുളം
1-6-113.



പി ദാമോദരമേനോൻ.

# ഭക്തിലഹരി.

ലോകംതീൎത്തു പുലൎത്തിയപ്പിടിമൂടി-
ച്ചെല്ലാരിലും പ്രാണനാ-
യ്യാകംനോക്കിനടുത്തു കൂടിയവരെ-
കൈവിട്ടു താനേകനായ്
ശോകംതീൎത്തു മഴൽപ്പെട്ടുത്തിയുമുടൻ
മുപ്പാരു വട്ടംതിരി-
ച്ചാകപ്പാടെ രസിച്ചിടുന്നവനു സാ-
ഷ്ടാംഗം നമിക്കുന്നു ഞാൻ. 1



കൎമ്മത്തിന്നു പലേതരം ഫലമുര-
ച്ചീടുന്നു വേദങ്ങൾ നാം
കൎമ്മത്തിന്നടിമപ്പെടാൻ; ഫലമിര-
ന്നീടാതെ കൎമ്മങ്ങളെ
ജന്മംതൊട്ടു മുറയ്ക്കുചെയ്തു പരമാം
നൈഷ്കൎമ്മ്യമാന്നാൽ സുഖം;
ബ്രഹ്മപ്രാപ്തിദൃഢം, ഫലശ്രുതിയിൽ നാം
ശ്രദ്ധിക്കിലോ ചുററിടും. 2

മക്കൾക്കൌഷധിയെ കുടിച്ചിടുവതി-
ന്നുത്സാഹമുണ്ടാക്കുവാൻ
കല്ക്കണ്ടം ചെറുതേകിയാൽ ബഹുരസം
മോന്തും മരുന്നാകവെ
ഉൾക്കാമ്പിൽ പരമാഫലശ്രുതിയെ-
യവ്വണ്ണം ധരിച്ചീടണം
തൎക്കംവേണ്ടൊടുവിൽ സുഖം സുലഭമാ-
മബ്ബാലകൎക്കെന്നപോൽ. 3

ധിക്കാരം കളയും ശ്രുതി, സ്മൃതി, പുരാ-
ണാദ്യങ്ങൾ സർവ്വാത്മനാ
നോക്കാൻകൂടിയനർഹരായ കിഴജാ-
തിക്കാരധഃപാതികൾ
ഇക്കാലം ഗതികെട്ടക്രൂരവരേ
നന്നാക്കുവാൻ സർവ്വഥാ
നോക്കാം പക്ഷെ യദൃഷ്ടകർമ്മഫലമാ-
ണെന്നോർത്തുവേണം ശ്രമം. 7

ഈ മന്നിൽ പുകഴും പഠിപ്പുമറിവും
കർമ്മങ്ങൾ ചെയ്തീടുവാൻ
സാമർത്ഥ്യത്തികവും കലർന്നമറയോർ
ദൈവത്തൊടൊത്തുള്ളവർ
ഹോമം മന്ത്രജപം നമസ്തുതി മഹാ-
യജ്ഞങ്ങൾ വിത്താർത്ഥമായ്
കാമംപോലെ നടത്തിടുന്നു വെറുതേ
പേരിന്നഹോ! സങ്കടം. 8

എന്നല്ലാത്മഗതിയ്ക്കുവക്കു വഴിയി-
ല്ലിന്നാഭിജാത്യത്തിനാൽ
തന്നത്താൻ ഞെളിവും, മനസ്സിൽ മദവും,
പുച്ഛത്തിൽ വൈദുഷ്യവും
അന്നന്നങ്ങിനെ വാച്ചവക്കറിവുമി-
ക്കർമ്മങ്ങളും വ്യർത്ഥമായ്
മന്നന്മാർ വലയുന്നു നോക്കിതുവിധം
പററാതെ സൂക്ഷിക്കണം. 9

ധിക്കാരം കളയും ശ്രുതി, സ്മൃതി, പുരാ-
ണാദ്യങ്ങൾ സർവ്വാത്മനാ
നോക്കാൻകൂടിയനഹരായ കിഴജാ-
തിക്കാരധഃപാതികൾ
ഇക്കാലം ഗതികെട്ടക്രൂരവരേ
നന്നാക്കുവാൻ സർവ്വഥാ
നോക്കാം പക്ഷെ യദൃഷ്ടകർമ്മഫലമാ-
ണെന്നോർത്തുവേണം ശ്രമം. 7

ഈ മന്നിൽ പുകഴും പഠിപ്പുമറിവും
കർമ്മങ്ങൾ ചെയ്തീടുവാൻ
സാമർത്ഥ്യത്തികവും കലന്നമറയോർ
ദൈവത്തൊടൊത്തുള്ളവർ
ഹോമം മന്ത്രജപം നമസ്തുതി മഹാ-
യജ്ഞങ്ങൾ വിത്താത്ഥമായ്
കാമംപോലെ നടത്തിടുന്ന വെറുതേ
പേരിന്നഹോ! സങ്കടം. 8

എന്നല്ലാത്മഗതിയ്ക്കുവക്കു വഴിയി-
ല്ലിന്നാഭിജാത്യത്തിനാൽ
തന്നത്താൻ ഞെളിവും, മനസ്സിൽ മദവും,
പുച്ഛത്തിൽ വൈദുഷ്യവും
അന്നന്നങ്ങിനെ വാച്ചവക്കറിവുമി-
ക്കർമ്മങ്ങളും വ്യർത്ഥമായ്
മന്നന്മാർ വലയുന്നു നോക്കിതുവിധം
പററാതെ സൂക്ഷിക്കണം. 9

"ഇക്കളെളന്റെ ജപങ്ങളും കളിയുമാ-
ക്കൊള്ളയുഴ്‌ ലാക്കോക്കയൊ;-
മിക്കമ്പെംതുടരും പ്രസംഗമിവിടെ-
ജ്ജോലിയ്ക്കുഹോ! വിഘ്നമായ്
ഉൾക്കുന്നിതിവന്റെ ഭാഗവതവും
ഗീതാത്ഥവും കേൾക്കയാൽ"
ഭക്തന്മാരെ വെറുത്തിവണ്ണമരുളും
വർഗ്ഗത്തെ വഞ്ജിക്കണം. 10

മാനത്തിൽ കൊതി,യാഭിജാത്യ,മധികം
സമ്പാദ്യമെന്നിത്തരം
ധ്യാനംകൊണ്ടിളകിസ്സനാതനപദം
ധ്യാനിച്ചിടാതുഴിയിൽ
ഏനസ്സേററവരെന്തു ചെയ്തിടുകിലും
ദുഷ്കർമ്മമാമാഫലം
താനത്യന്ത,മിതിന്റെ വാസനപെട്ടും
ജന്മാന്തരത്തിങ്കലും. 11

ഇമ്മന്നിൽ സമബുദ്ധി, ഭൂതദയ,താ-
നെല്ലാരിലും താഴെയാ-
ണിമ്മട്ടുള്ള വിനീതി,യീശ്വരനില-
ത്യന്തം ഭയം സർവ്വദാ,
കർമ്മംചെയ്യണമീ നിലയ്ക്കഖിലവും
ദൈവത്തിലപ്പിക്കണം
ശർമ്മംനോക്കു തരും ചരാചരമയൻ
വാതാലയാധീശ്വരൻ. 12

ഈ വിശപ്പംതീർത്തു രക്ഷിച്ചതു ഝടിതി മുടി-
ച്ചൊന്നിലും താൻപെടാത്തോൻ
ഭാവിശ്രേയസ്കരൻ മസ്കരികൾ കരളിലോ-
ർക്കുന്നവൻ ഭക്തദാസൻ
സേവിയ്ക്കുന്നോർക്ക യോഗ്യൻ ജനിമൃതിസുഖദുഃ-
ഖങ്ങളില്ലാതെഴുന്നോൻ
ഭൂവിൽ പേർകൊണ്ടവാതാലയമടിയരുളും
ദേവനാലംബമാക്കും. 13

മുഖ്യംമൂന്നുലകിങ്കൽവെച്ചു പവനാ-
ഗാരം കലിദ്ധ്വംസനം
പ്രഖ്യം വാതഭഗന്ദരാദി ഗദസ-
ന്താപോപശാന്തിപ്രദം
സൌഖ്യം സന്തതമേകിയാർത്തിപെരുകും
സംസാരബന്ധത്തിൽ വൈ-
മുഖ്യം ചേർപ്പതിനുത്തമം സ്ഥലമിതാ-
നന്ദാസ്പദം ചിൽപദം. 14

പാവപ്പെട്ടവരിൽ കൃപാമഴപൊഴി-
ച്ചീടുന്ന കാറായവൻ
കൈവല്യപ്രഭവൻ ചരാചരമയൻ
മായാവി മായാധവൻ
ശ്രീവത്സാങ്കമെഴുന്ന നിത്യകുശലൻ
വാതാലയത്തിന്നക-
ത്തേവംകണ്ടുവരുന്നൊരീ പ്രതിമതാ-
നെന്നാം പുരാണങ്ങളിൽ. 15

തങ്കൽസർവ്വമൊതുക്കി യാത്മസഖനാ-
യാപ്രാകൃതപ്രക്ഷയ-
ത്തിങ്കൽ പള്ളിയുറങ്ങിടും വിമലനീ-
രാലംബമായച്യുതൻ
സങ്കല്പങ്ങളറിഞ്ഞിടാൻ പണി,യുണ-
ന്നേററിട്ടു പിന്നെജ്ജഗ-
ത്തിങ്കൽ ക്രീഡയിലാശവെച്ചു പലതും
ചെയ്യാൻതുടങ്ങും പരൻ. 16

ആയാസം ചെറുതുംപെടാതെ പരചിൽ-
തതപം തുളുമ്പും ജയ-
ശ്രീയാളുംപടി കാണുമീ പ്രതിമ മു-
മ്പാദ്യം വിരാൾപൂരുഷൻ
മായാ,ബന്ധ,മദൃഷ്ട,ദൃഷ്ട,മുയിരാ,-
തതപങ്ങൾ, മൂന്നാംഗുണം;
തായാടാനിവയെച്ചമച്ചതിനുമു-
മ്പുണ്ടാക്കിയെന്നോക്കുവിൻ. 17

കല്പാന്തത്തിലുണർന്നുടൻ പ്രകൃതിയോ-
ടൊന്നിച്ചു സൃഷ്ടിയ്ക്കുതാ-
നല്പാല്പം ചിലതന്നുതീർത്തു ഭുവനം
നിർമ്മിക്കുവാൻ നിർമ്മമൻ
കെല്പാളും വിധിയെച്ചമച്ചു; വിധിയോ
പേടിച്ചു സർവ്വം ജലം
നില്പാനും കരയില്ലതാനൊരുവനീ
ഞാനാരിതെന്നോക്കയാൽ. 18

തന്നെത്താനറിയാതെ വേണ്ടതുമറി-
ഞ്ഞീടാതൊരജ്ഞാനിയായ്-
നിന്നേന്തോ ഭയമാർന്നൊരാവിധിവിരാ-
ഡ്രൂപം വിചാരിയ്ക്കവേ
വന്നെത്തീ വിളി വേഗമീപ്രതിമയെ-
"പ്പൂജിയ്ക്കുകെ"ന്നേകിനാൻ
പിന്നെത്തങ്കലെഴും ചരാചരജഗ-
ത്തോർമ്മയ്ക്കു കാട്ടീടിനാൻ. 19

രാജിയ്ക്കും ദിവ്യമാകും പ്രതിമയിലതിവി-
ശ്വാസമാർന്നാത്തഭക്ത്യാ
പൂജിച്ചുംകൊണ്ടിരുന്നാ വിധിയഥ സകലൈ-
ശ്വര്യസംസിദ്ധിനേടി
ഭ്രാജിയ്ക്കുന്നീപ്രപഞ്ചം ചരമചരമുടൻ-
തന്നെ സൃഷ്ടിച്ചുസർവ്വം
യോജിപ്പിച്ചു വളർച്ചയ്ക്കുരിയ വഴികളും
കണ്ടുവെച്ചു വിരിഞ്ചൻ. 20

എല്ലാംകണ്ടു മനസ്സിലാക്കിയുലകം
സൃഷ്ടിച്ചു വേദോക്തമായ്-
ച്ചൊല്ലാളും പലയജ്ഞമാവിധിനട-
ത്തിക്കൊണ്ടിരിക്കും വിധൌ
ചൊല്ലാം പ്രശ്നിയൊടൊത്തുചെന്നു സുതപ-
സ്സാവിഗ്രഹം നാൽമറ-
ച്ചൊല്ലാൽ വാഴ്ത്തിയിരന്നു; നൽകിയവരെ-
പ്പൂജിച്ചു പാത്മോത്ഭവൻ. 21

എന്നിട്ടന്നവിടുന്നുപോന്നു വിലപേ-
റില്ലാത്തൊരാ വിഗ്രഹം
തന്നിഷ്ടപ്പടി താണുവീണു വളരെ-
ബ്ഭക്ത്യാ ഭജിച്ചീടിനാർ
മുന്നിട്ടങ്ങെഴുനള്ളിനാൻ മുകിൽനിറൻ
മായാമയൻ ചൊല്ലിനാൻ
"വന്നിട്ടിഷ്ടവരങ്ങളും വാങ്ങിടുവിനെ"-
ന്നുൾത്താരലിഞ്ഞങ്ങിനെ. 22

ചൊല്ലാളുന്ന മറയ്ക്കുകന്തു മുനിമാ-
രോങ്കാരതത്വാർത്ഥമാ-
യെല്ലാനേരവുമോർത്തിടുന്ന തിരുമെ-
കണ്ടമ്പരന്നായവർ
വല്ലാതങ്ങിനെ നിന്നു തെല്ലിടയുടൻ
സാഷ്ടാംഗമായിട്ടു വീ-
ണുല്ലാസാലെഴുനേററുനിന്നു തൊഴുതും
കൊണ്ടേവമോതീടിനാർ. 23

ഉണ്ടാകേണമൊരുണ്ണി മാധവ! വിഭോ!
"ത്വത്തുല്യനെ"ന്നായവ-
ർക്കുണ്ടായോരു പരിഭ്രമഭ്രമളിയാൽ
മുമ്മൂന്നുപാടോതിനാർ
മിണ്ടാതിങ്ങിനെ നിന്നു പിന്നെയവരാ-
സ്സച്ചിന്മയൻ സാദരം
രണ്ടാളോടുമടുത്തുചെന്നരുളിനാൻ
മന്ദസ്മിതാർദ്രാനനൻ. 24

എന്നാലെന്നോടു തുല്യനായൊരുവനോ
ഞാൻമാത്രു; മീയാഗ്രഹം
ചൊന്നാർ മൂന്നുരു നിങ്ങളാട്ടെ വഴിയു-
ണ്ടാക്കാമഭീഷ്ടംതരാം
നന്നായോക്കുക മൂന്നുജന്മമിനിഞാൻ
നിങ്ങൾക്കുതാൻ പുത്രനായ്
വന്നാനന്ദമിയററു;മന്നുമിടയാ-
മീവിഗ്രഹാരാധനം. 25

പിന്നെത്തത്ര മറഞ്ഞു ദേവനുടനെ
പ്രശ്നിക്കുതാൻ പുത്രനാ-
യന്നെങ്ങും പുകഴും ജഗൽഗുരുമഹാ-
ൻ"പ്രശ്നിഗർഭാ"ഭിധൻ
എന്നെന്നും നിലകിട്ടിടാപ്പടിയഹോ!
ലോകത്തിലെല്ലാടവും
വന്നേന്തുന്നതമസ്സൊഴിച്ചു പരമാ-
നന്ദം പരത്തീടിനാൻ. 26

ഇക്കാണുന്ന ജഗത്തിലജ്ഞത കള-
ഞ്ഞാനന്ദമേകും മകൻ
തൃക്കാൽതൊട്ടരികത്തിരിക്കെ മൃതരായ്
പെററമ്മയും താതനും
സൽക്കാലത്തവർ കാശ്യപാദിതികളായ്-
മന്നിൽ ജനിച്ചപ്പൊഴും
ചില്ക്കാമ്പാം ശുഭവിഗ്രഹം സുകൃതികൾ-
ക്കാ നാരദൻ നൽകിനാൻ. 27

ദിക്കൊക്കെപ്പുകഴും മഹാബലിയെ മർ-
ദ്ദിച്ചീടുവാൻ വിഷ്ണുതാ-
നക്കാലത്തദിതിക്കഹന്ത! മകനായ്
ശ്രീവാമനൻ മോഹനൻ
തല്ക്കാലം ബലിയോടു മൂന്നടിയിടം
യാചിച്ചു നൽകീടുവാ-
നൊക്കാഞ്ഞിട്ടടികുമ്പിടും ദനുജനെ-
പ്പാലിച്ചു ഭക്തപ്രിയൻ. 28

സല്ക്കാലത്തു മരിച്ചു വാമനനെ യോ-
ർത്താത്താതമാതാക്കൾതാ-
നക്കാലം വസുദേവദേവകികളായ്-
മന്നിൽ പിറന്നീടിനാർ
ചില്ക്കാമ്പാം കരളാർന്ന ധൌമ്യമുനിയ-
ന്നീവിഗ്രഹം നൽകിനാ-
നക്കാമ്പിൽ ബഹുഭക്തിപൂണ്ടവരതും
പൂജിച്ചു കൂടീ സുഖം. 29

മുട്ടാതങ്ങിനെ വിഗ്രഹം ദിവസവും
സേവിക്കവേ കൃഷ്ണനാ-
യിട്ടാദ്ദേവകിയിൽ പിറന്ന ഭഗവാൻ
ഭോഗീന്ദ്രഭോഗാസനൻ
പെട്ടാബ് ഭൂഭരമാററി വാരിധിചുഴ-
ന്നിട്ടുള്ളൊരാദ്വാരക-
ക്കൊട്ടാരത്തിലിരുന്നതാൻ പ്രതിമയും
പൂജിച്ചു പൂർണ്ണാദരം. 30

"തിട്ടം കയ്യേററ കൃത്യം സകലവുമിവിടെ-
ച്ചെയ്തു ഞാൻ യാദവന്മാ-
രൊട്ടുക്കീ വിപ്രശാപക്കടുദഹനമുഖേ
വീണു വെന്തന്തരിച്ചു
കഷ്ടപ്പാടൊട്ടൊതുങ്ങീ പരമസുകൃതിയാം
മുദ്ധവക്കാത്മതത്വം
ദൃഷ്ടാന്തത്തോടുകൂടിസ്സകലവു മുപദേ-
ശിച്ചു കാര്യംകഴിഞ്ഞു." 31

എന്നീവാസ്തവമുള്ളിലോർത്തു രസമായ്-
മിണ്ടാതിരുന്നു കുറെ-
പ്പിന്നീടുദ്ധവരേ വിളിച്ചു ഭഗവാൻ
കല്പിച്ചു കാലോചിതം
"ഇന്നീദ്വാരകയെ വെടിഞ്ഞിടുമിവൻ
പിന്നീടൊരാഴ്ചയ്ക്കകം
വന്നീവാരിധിയിപ്പുരം മുഴുവനും
മുക്കും മുടിക്കും ദൃഢം." 32

"നിത്യം നിർമ്മലമിസ്സനാതനതമം
ഞാൻ പൂജചെയ്യുന്നൊരീ
സത്യജ്ഞാനമയം മഹാപ്രതിമയെ-
ക്കയ്ക്കൊണ്ടു സൂക്ഷിക്കണം
മർത്ത്യക്കാധിയണച്ചിടും കലിയിലി-
സ്സംസാരരോഗം വിടാൻ
പ്രത്യക്ഷത്തിലിതാണൊരൌഷധമതും
പ്രത്യേകമോർത്തീടണം." 33

"ഞാനെപ്പോഠംപോകു മപ്പോഠം കലിയിവിടെ
തോന്നിവാസം തുടങ്ങും (വരും
പാനേ മോഹം ജനിക്കും മനുജരിലധികം
വ്യാധികൊണ്ടാധി ചേക്കും
താനേ ധമ്മം നശിക്കും; പ്രതിമയിതതിനാൽ
ഭൂമിയിൽത്തന്നെ മുഖ്യ-
സ്ഥാനേ സ്ഥാപിച്ചിടേണം കലിയുടെ കഠിനോ-
പദ്രവം വിദ്രവിപ്പാൻ." 34

"എന്നാലുദ്ധവരേ! പരിഭ്രമമശേ-
ഷം വേണ്ട വേഗം ഭവാൻ
ചെന്നാലും സുധിയാം സുരേന്ദ്രഗുരുവോ-
ടെല്ലാവിശേഷങ്ങളും
ചൊന്നാലും; പറയേണമെൻെറ മൊഴിയും
പ്രത്യേകമെന്നാലയാഠം
വന്നാലോചനചെയ്തു വേണ്ടതഖിലം
നിസ്സംശയം ചെയ്തിടും." 35

എന്നെല്ലാം പ്രിയഭക്തനോടരുളി ഹാ!
യോഗാസനാരൂഢനായ്
മന്നെങ്ങും നിറയും ചരാചരമയൻ;
സ്വർഗ്ഗത്തിലന്നുദ്ധവൻ
ചെന്നെത്തീ ധൃതിയായ്, ബൃഹസ്പതിയൊടീ-
വൃത്താന്തമോതീ, തുണ-
യ്ക്കന്നെന്തോഗുരുവായുദേവനെ വിളി-
ച്ചൊന്നിച്ചുപോയ് മൂവരും. 36

ദ്ദൂരാലായവർ കണ്ടു നിത്യകുശലൻ
സച്ചിന്മയൻ വേർപിരി-
ഞ്ഞോരാദ്ഭുതാരക വാരിരാശിതകരാ-
റാക്കുന്നതും; വിഗ്രഹം
നീരാടുന്നതു മത്തലാൻ ഗുരു നിർ-
ബ്ബന്ധിക്കയാൽ പാഞ്ഞുപോ-
യാരാൽ ചെന്നു പുകഴ്ന്ന വിഗ്രഹമെടു-
ത്തെത്തീ ജഗജ്ജീവനൻ. 37

നീരാടുംമുമ്പെടുത്തു ബഹുരസമനിലൻ
വിഗ്രഹം ദൈവഗത്യാ
പാരാവാരത്തിലെങ്ങാൻ മറിയുകിലിതിലും
ദുർഘടം വേറെയുണ്ടോ?
പോരാ ശ്രീകൃഷ്ണനെന്നോടൊട്ടവിലരുളിയ-
ക്കാര്യമൊപ്പിക്കുവാൻ ഞാൻ
പോരാതായാൽ കടപ്പം; കലിയുഗതരണ-
ത്തിന്നു മററില്ലുപായം. 38

ആട്ടേ നോക്കിതു ഭൂതലത്തിലെവിടെ
സ്ഥാപിക്കണം ചുററിനോ-
ക്കട്ടേ ഭാരതഖണ്ഡമപ്പൊഴിതിനു-
ണ്ടാകും സ്ഥലം പാവനം
ക്രുട്ടേവം പിരിയാതെ തമ്മിലരുളി-
ച്ചുററീ പലേടം ഗുണ-
പ്പെട്ടേതും സ്ഥലമൊത്തതില്ലൊട്ടുവില-
ന്നിക്കേരളം പുകിനാർ. 39

തക്കത്തിൽത്തീക്കനൽക്കണ്ണുടയ പുരഹരൻ
പുണ്യമാം പൊയ്കയിൽതൻ
മയ്ക്കണ്ണാളൊത്തു മേളിച്ചവരതിനുടെ തെ-
ക്കേക്കരെക്കേറിനില്ക്കേ
മുക്കണ്ണൻ കണ്ടു വാനോർഗ്ഗുരുവുമനിലനും
കൂടിയോടുന്നതപ്പോൾ
വെക്കം കൈകൊട്ടിനിന്നീട്ട“രികിൽ വരിക”യെ-
ന്നോതിനാൻ ഭൂതിഭൂഷൻ. 40

മുക്കണ്ണൻ തൃക്കരം കൊട്ടിയ കടുരടിതം
കേട്ടു ഞെട്ടിത്തെറിയ്ക്കും
തക്കത്തിൽ ചന്ദ്രചൂഡൻ തിരുവടിയരികിൽ
തന്നെ നില്ക്കുന്നകണ്ടു
വെക്കം തൃക്കാക്കൽവീണു സുകൃതികളവരെ-
പ്പുൽകിയാശ്വാസമേകി-
ത്തൃക്കൺപാർത്തിട്ടു മന്ദസ്മിതമൊടരുളിനാൻ
നിർമ്മമൻ നീലകണ്ഠൻ. 41

പാടീ നാരദനീ വിശേഷമിവിടെ-
ക്കേട്ടിട്ടു മന്മാനസം
വാടീ നന്ദജനന്തരിച്ചു, കലികാ-
ലം വന്നുവെന്നോർക്കയാൽ
നേടീ വിഗ്രഹമെങ്കിലും ധൃതിപിടി-
ച്ചോടുന്നൊരീ നിങ്ങളെ
ത്തേടിക്കൊണ്ടമരുന്ന സംഗതിവശാൽ
കണ്ടെത്തി കൺമുമ്പിൽ ഞാൻ. 42

പൂജിക്കുന്നോർക്കഭീഷ്ടം സകലവുമുതകി-
    ക്കൊണ്ടു ലോകത്തിലെങ്ങും
രാജിച്ചീടുന്ന ദിവ്യപ്രതിമ ഹരനപേ-
    ക്ഷിച്ചു വാങ്ങിച്ചു ദേവൻ
യോജിപ്പിച്ചു ശിവപ്രാഭവമതിലുടനേ
    താണുവന്ദിച്ചു ചന്ദ്രൻ
ഭ്രാജിക്കുന്നാശ്ശിരസ്സാൽ പലവുരു,വരുളി-
    ച്ചെയ്തുപിന്നെപ്പിനാകി. 43

"പണ്ടാ പ്രാചേതസന്മാരനവധിദിവസം
    വൻതപംചെയ്തു നമ്മെ-
ക്കണ്ടാനന്ദിച്ചു പുണ്യസ്ഥലമിതു വളരെ-
    പ്പാവനം പാരിടത്തിൽ
ഉണ്ടാകേണ്ടാ വികല്പം പ്രതിമയെയിവിടെ
    ത്താൻ പ്രതിഷ്ഠിക്കിലാരും
കൊണ്ടാടും പാരിലൊക്കെ പ്പുകഴമറിയുവിൻ
    മംഗളം നിങ്ങൾമൂലം." 44

"ഞാനും, സൃഷ്ടിനടത്തിടുന്ന വിധിയും,
    കാക്കും രമാനായകൻ
താനും വസ്തുതഭേദമില്ലൊരുവിലീ-
    മൂന്നാളുമൊന്നായ്തരും"
ആനത്തോലുടയാടചാർത്തിയ ഹരൻ
    കല്പിച്ചൊരിബ്ഭാഷിതം
ജ്ഞാനംകൂടിയ കൂട്ടരാമഖിലരും
    മാനിച്ചു കൈകൂപ്പിനാർ. 55

ധീരോദാത്തൻ വിരിഞ്ചൻ, സനകമുനി, മഹാ-
വിഷ്ണു, വേദങ്ങൾ, വാനോ-
രോരോവർഗ്ഗത്തിലുള്ളോര,നവധി മുനിമാർ,
നാരദൻ, പിപ്പലാദൻ
നേരോടിക്കൂട്ടരെത്തീ ചിതമൊടു ശിതിക-
ണ്ഠൻെറ പക്ഷം പൃകത്ത്-
ട്ടോരോ തത്വങ്ങളോതിസ്സകലരുമുടന-
ന്നീശനെക്കൈവണങ്ങി. 46

അപ്പോൾ താൻ ഗുരു വായുവോടരുളി "ഹേ!
വേഗം പ്രതിഷ്ഠിയ്ക്കു നാ-
മപ്പൊയ്ത്താർ മകനാദിപൂരുഷനെട്ട-
ത്തേല്പിച്ചോരീ വിഗ്രഹം
ചൊല്ലൊണ്ടും പുനരിപ്പുരിക്കു 'ഗുരുവാ-
യൂരെ'ന്ന പേരന്നു"ടൻ
കെല്പോക്കും പടിയമ്പലം സുരപുര-
ത്തച്ഛൻ ചമച്ചീടിനാൻ. 47

ദേവാചാര്യൻ തുടങ്ങീ ക്രിയ; യഥപരിക-
ർമ്മത്തിനാ വായു, രക്ഷ-
യ്ക്കാ വാനോരൊക്കെ നിന്നു; വിധി,ഹരി,ഹരരാ-
ണച്ചടങ്ങോർത്തുരച്ചോർ
സേവാമാർഗ്ഗങ്ങൾ വേണ്ടും പതിവുകളിവയാ-
നാരദൻ ചൊല്ലി; യെല്ലാ-
മാവാരംകൊണ്ടു തീർന്നു; കലശമൊരുവിധം
ഭംഗിയായിക്കഴിഞ്ഞു. 48

ഏവം വാതപുരത്തിലാന്ന ഭഗവൻ!
സംസാരദുഃഖാത്തനി-
പ്പാവം ഹാ! ഗതികെട്ടലഞ്ഞു കലിയെ-
പ്പേടിച്ചു തുള്ളുംവിധൌ
ദൈവം തള്ളിയയച്ച ഞാൻ നടയിൽ നി-
ന്നോതുന്നൊരിസ്സങ്കടം
കൈവല്യപ്രദ! കേൾക്കണേ! കനിയണേ!
നന്നാക്കണേ! കാക്കണേ! 49

ശ്വേതൻ മാമുനിയാണ് നീ കൃതയുഗ-
ത്തിങ്കൽ തപസ്സൊന്നിനാൽ
പ്രീതൻ, സ്രുക്ക്സ്രുവധാരിയജ്ഞപുരുഷൻ
ത്രേതായുഗപ്രാപ്തിയിൽ
പീതൻ മംഗളയജ്ഞകർമ്മനിരയാൽ
സന്തുഷ്ടനാകുന്നവൻ
പൂതൻ മൂന്നുലകം നിറഞ്ഞു വിജയി-
ച്ചീടുന്ന വിശ്വംഭരൻ. 50

ദേവൻ താന്ത്രികമായ കർമ്മവശഗൻ
സ്തോത്രപ്രിയൻ ശ്യാമനാ-
ണേവം ദ്വാപരവേളയിൽ സകലരും
പൂജിച്ചു വാഴ്ത്തുന്നവൻ
സേവയ്ക്കാത്തിരുനാമമീക്കലിയിൽ നാം
നാമം ജപിച്ചാൽ ക്ഷണം
കൈവല്യപ്രദനാക്കളായകമനീ-
യാംഗൻ പ്രസാദിച്ചിടും. 51

ചൊല്ലാമിക്കലികാലമെത്ര സുഖദം
നാമംജപം കൊണ്ടുതാൻ
ചെല്ലാം ചിൽപുരുഷൻെറ സന്നിധിയിലെ-
ന്നോതുന്ന വേദങ്ങളിൽ
എല്ലാക്കും പ്രിയമീക്കലിപ്പിറവി ഞാ-
നപ്പുണ്യമാജ്ജിച്ചവൻ
മല്ലാരേ! തിരുനാമഗാനനിരതൻ
നീയെന്നെ രക്ഷിക്കണം. 52

ധമ്മദ്വേഷി ദുരാശയൻ കലി ഭയ-
നത്ഥിക്കയാൽ പ്രീതനായ്
ശമ്മം നൽകിയ വിഷ്ണുരാത്തനുപകാ-
രം ചെയ്തു; കൊന്നെങ്കിലോ
ഇമ്മട്ടുള്ളൊരു മുക്തിമാർഗ്ഗമടയും;
ലക്ഷ്മീപതേ! നിയ്യൊരാ-
ളിമ്മന്നിൻെറ ശുഭാശുഭങ്ങളറിവോൻ
തൃക്കാലെനിയ്ക്കാശ്രയം. 53

ഇന്നെഞ്ചും തവ ഭക്തരിൽ കലി ഭയ-
പ്പെട്ടാണിരിക്കുന്നതും
നിന്നെക്കൈതൊഴുതാൽ ഫലം ഝടിതി; നി-
ന്ദിച്ചാൽ പൊറുക്കും ഭവാൻ
മുന്നേതാൻ കലി മത്ത്യരെക്കറിനരോ-
ഗത്താൽ വലയ്ക്കുന്നു, നി
വന്നേറെറാന്നുതടഞ്ഞമത്തണമിതാ-
ണിപ്പോഠം കുഴപ്പോക്കിൽ. 54

ഉണ്ടാം ഭക്തജനം കലൌ സുലഭമാ-
മിബ്ഭാരതത്തിൽ; ശുഭം
കൊണ്ടാളുന്ന നദീനദാചലമഹാ-
ക്ഷേത്രപ്രദേശങ്ങളിൽ
കൊണ്ടാടേണ്ടവരെത്ര; വാസ്തവമിതാ-
ണീനാട്ടിലുണ്ടായ ഞാൻ
തിണ്ടാടുന്നു കിടന്നു പാവമിവനെ-
ന്നോൎത്തെന്നെ രക്ഷിക്കണം. 55

ചൊല്ലാളും തിരുനാമമാത്തുളസി സാ-
ളഗ്രാമമേകാശിയെ-
ന്നല്ലാ ജാഹ്നവി ഗീത ഗോപി പുകഴും
ഗായത്രിയിത്യാദിയിൽ
മല്ലാരേ! വിധിപോലെ വേണ്ടസമയ-
ത്തൊക്കെ ബ്ഭജിക്കുന്നു ഞാൻ
ചൊല്ലാം തുഷ്ടിദമാണിതൊക്കെയവിടേ-
യ്ക്കെന്നാം പുരാണങ്ങളിൽ. 56

ദേവന്മാരിലുമാപ്പിതൃക്കളിലുമു-
ണ്ടേറെക്കുടെം ദുൎഘടം
പാവപ്പെട്ടുഴലുന്നു ഞാൻ വിധിനിഷേ-
ധം നീ വിധിപ്പിച്ചവൻ
കൈവല്യപ്രദ! തുത്തെടുത്തിലവും
നിങ്കൽ സമൎപ്പിച്ചിടാം
ഭാവം മാറുകയില്ല ഭക്തി നിലനി-
ത്തിത്തന്നു രക്ഷിക്കണം. 57

ശ്രീവായ്ക്കുന്ന കുടുംബമുഗ്ദ്ധിനികളുമു-
ണ്ടെല്ലാററിനും ഭൃത്യരു-
ണ്ടാവാതില്ലൊരു ക്രുദ്ധവും സകലരും
മാനിയ്ക്കുമെല്ലാം സുഖം
ഈ വാഴ്ത്തുന്നസുഖം ഹരേ! ഞൊടിയിട-
യ്ക്കില്ലാ ഭവത്ഭക്തി താൻ
ഭൂവാസത്തിലുയന്ന സൌഖ്യമതിനായ്
തൃക്കാൽക്കൽ വീഴുന്നു ഞാൻ. 58

കാലം പോട്ടെയഹോ! പരീക്ഷിദരചൻ,
ചേലപ്പുറമ്പാ,ധ്രുവൻ
ബാലൻ, സൈപരിണിയായ പിംഗള,നൃപൻ
ഖട്വാംഗനീ യെവരും
മാലററാൻ പരം പദം ഝടിതി; നീ
തൃക്കണ്മിഴിച്ചാലിനി-
യ്ക്കാലന്യക്കടലക്കരെക്കയറിടാം
മാത്രയ്ക്കുമമ്പത്ര താൻ. 59

എല്ലാബ്ബന്ധവുമററവൻ, വിളു, കരൂ-
രമ്മയ്ക്കു കീഴ്പ്പെട്ടവൻ,
ചൊല്ലാം നമ്മുടെ വില്വമംഗലപരി-
വ്രാട്ടൊത്തു പാർത്തുള്ളവൻ,
മല്ലാരാതി, കുചേലമാമുനി തുറ-
ന്നീടുന്ന ഭണ്ഡാര,മെ-
ന്നല്ലാ പാർഷതി ചീരതീററിയ ചിദാ-
നന്ദൻ പ്രസാദിക്കണം. 60

തൃക്കണ്ണിൻ മുനകൊണ്ടു തീക്കുമുലകം
കാക്കും കഴിക്കും പുറ-
ത്താക്കും കാക്കുമശിയ്ക്കുമിക്കളിയറി-
ഞ്ഞോർക്കേകുമങ്ങങ്ങയെ
തൽക്കാലം ചില തട്ടുമുട്ടുകൾ പറ-
ഞ്ഞെന്നെപ്പിരിക്കാൻ ഭവാ-
നൊക്കാ, ചോട്ടടി മാറുകില്ല തരണം
സായുജ്യമന്നേവരെ. 61

നാനാത്വം ഭ്രാന്തിജന്യം കരുതുക ഗുണദോ-
ഷങ്ങളാ ഭ്രാന്തിമൂലം
താനാം; കാണാം തിരഞ്ഞാലതിനു വിധിനിഷേ-
ധങ്ങളാശ്ശാസ്ത്രരീത്യാ
ആ നാടന്മാക്കിതെല്ലാമുലകമജിതനെ-
ന്നോർത്തു നാമങ്ങളോരോ-
ന്നീ നാം ഭക്ത്യാ ജപിക്കാം വിഗതവിഷയസം-
ഗിയ്ക്കു മറെറന്തുവേണം. 62

ഇക്കാണും ജന്തുവർഗ്ഗം സകലസമയവും
ക്ഷുൽതൃഡാധിക്കുഴപ്പം
നീക്കാൻ മാത്രം ശ്രമിപ്പോരവരുടെയിടയിൽ
തെല്ലുഭേദം നരന്മാർ
ചില്ലോമ്പേ! മിത്രമാത്മാവിന,വരരിയുമാ-
ണോക്കിൽ നിന്നെ ബ്ഭജിക്കാൻ
ലാക്കായോർ മിത്ര,മല്ലാത്തവരരി,യടിയൻ
കൃഷ്ണ! നിത്യം നമിക്കാം. 63

ദേഹത്തിൽസക്തിതീരെക്കളയണമയി! നീ
സക്തിമൂലം സദാ ഞാൻ
ഗേഹം വിത്തം കളത്രം സുതസഹജസുഹൃ-
ത്തെന്നിവയ്ക്കുന്നതിക്കായ്
സ്നേഹം വർദ്ധിച്ചു രാവും പകലുമുഴലുവാ-
നുള്ള മാർഗ്ഗങ്ങളൊക്കും
മോഹക്കോളിട്ടിളക്കും കദനജലധിയിൽ-
പ്പെട്ടു കഷ്ടപ്പെടുന്നു. 64

എന്നാൽ ദേഹം നശിച്ചാൽ പരപുരുഷ!വിഭോ!
പട്ടിയോ കാക്കയോ തി-
ന്നെന്നാമല്ലെങ്കിലഗ്നിക്കിര ദ്രുഢമിതിരി-
ക്കട്ടെ; ജീവിച്ചിരിക്കെ
വന്നാക്കണ്ണ്, ത്വക്കു, ജിഹ്വ,ശ്രവണമിവ വലി-
ച്ചിട്ടു നട്ടംതിരിക്കും
മന്നാകെ, ത്വൽപദാബ്ജത്തണലിലൊരുവരും
കൊണ്ടുതള്ളില്ല താനും. 65

ഇക്കാലം സക്തി ദേഹാദിയിൽ നരനു വിടാൻ
ദുർഘടംതന്നെയെന്നാൽ
തൽക്കാലം ദുഃഖമാററിത്തരണമരുളണം
ഭക്തിദാർഢ്യം മുരാരേ!
ഇക്കാണും വിപ്രജന്മം നിരവധിയുദരം
ന്തുണ്ടു ഞാൻ നേടിയിപ്പോൾ
ചില്ക്കാമ്പേ! പാഴിലാക്കിക്കളയരുതിനിയും
യോനി നുഴിച്ചിടൊല്ലേ. 66

ഒന്നുംനേരാതെ കമ്മം ഗുരുവരനുപദേ-
ശിച്ചരീതിക്കു ചെയ്തി-
ട്ടെന്നുള്ളം ശുദ്ധമാക്കിത്തിരുവടികരുതി-
ക്കൊണ്ടുനാമം ജപിക്കാം
എന്നുംനില്ക്കുന്നതാകും പ്രിയതരമഖില-
വ്യാപ്തമിന്നന്നമട്ടാ-
ണെന്നുള്ളിൽ കേറിടാത്താത്തിരുവുടലടിയ-
ത്തിന്നു കാട്ടിത്തരേണം. 67

മെയ്യോർത്താൽ സ്ഥൂലസൂക്ഷ്മം പലവിധമുലകിൽ
കാണുവാനുണ്ടതെല്ലാം
നിയ്യോ മായയ്ക്കു കീഴ് നിന്നൊരു കളിനിലയിൽ
തീർത്തതെന്നെൻെറ ബോധം
തിയ്യോ,കത്തീടു,മാളും, കുറയു,മെരിയുമി-
ങ്ങിന്ധനങ്ങൾക്കു കീഴിൽ
പൊയ്യോഞാൻചൊൽവതൊന്നാണനലനിതൊരുദൃ-
ഷ്ടാന്തമോന്തതാമൃതേ! 68

ഒന്നല്ലാ തുളയൊമ്പതുള്ളൊരുടലിൽ
കാററായ ജീവൻ ഭവാൻ,
നന്നല്ലേ കളി, പോകുമങ്ങിനെ വരും
നില്ക്കും ചിലപ്പോൾ ക്ഷണം
ഇന്നെല്ലാം കരുതുമ്പൊഴീ ജനിമൃതി-
ക്കാര്യങ്ങളുംഭ്രാന്തിയാ-
ണെന്നല്ലേ നില, മായയാ സ്ഥിതി മറി-
ച്ചാക്കുന്നു, തോല്ക്കുന്നു ഞാൻ. 69

ചൊല്ലാളും ഗുരുവിന്നടുത്തനുദിനം
ക്ലേശിച്ചു ചൊല്കീഴിൽ നി-
ന്നെല്ലാംകേട്ടു പഠിച്ചു സൂക്ഷ്മതരമാം
ജ്ഞാനാഗ്നി കാളിച്ചുടൻ
എല്ലാൎക്കും ഭയമാം ഭവാടവി കരി-
ച്ചുത്തിയ്യുമാറുന്ന വാ-
റെല്ലാം വിഷ്ണുമയം ചരാചരജഗ-
ത്തക്കാഴ്ച കാണാകണം. 70

ഷൾക്കൎമ്മം ഷൾഗുണം നല്പഗദമിവതരും
ക്ലേശഹാനിക്കുപായം
ചിക്കന്നുണ്ടാമനേകം കൃഷിയുടെ നിലതാൻ
നിത്യമല്ലാത്ത നേട്ടം
ദുഃഖം വേരററുപോകാൻ തിരുവടിയൊടുചേ-
രുന്നതേ നല്ലമാർഗ്ഗം
തൃക്കണ്ണല്പം മിഴിച്ചാലടിയനു പരമാ-
നന്ദമെന്നും മുരാരേ! 71

ചൊല്ലാം ഷൾക്കൎമ്മനിഷ്ഠ ദ്വിജനു സുലഭമാം
സ്വൎഗ്ഗലോകത്തിലെന്ത-
ന്നില്ലാത്തൈശ്വര്യമന്നാസ്സുരയുവതികളൊ-
ത്തെപ്പൊഴും കേളിയാടാം
മല്ലാരേ! ഹന്ത! താൻനേടിയസുകൃതമൊടു-
ങ്ങുമ്പൊളിങ്ങോട്ടു തള്ളും
വല്ലാതുള്ളല്ലലപ്പോ;ളിവനു വഴിപിഴ-
യ്ക്കാതിരിക്കാൻ നമിക്കാം. 72

ആടിപ്പോം സത്യലോകം പ്രളയമണയുകിൽ
ബ്രഹ്മനും ഭീതനാകും
പേടിയ്ക്കും പേടി വിഷ്ണോ! തിരുവടിയരുളും
നിത്യലോകത്തുമാത്രം
ചാടിത്തുള്ളുന്ന സംസാരികളുടെ കഥയെ-
ന്തേവരും ഭീതരാകെ-
ക്കൂടിച്ചൊല്ലാമെനിക്കങ്ങഭയമരുളണം
സച്ചിദാനന്ദമൂർത്തേ! 73

ഇല്ലാ നോക്കുക ബന്ധമോക്ഷമിവനും
സ്വപ്നോപമം താനതി-
ന്നെല്ലാം തന്മയമാം ചരാചരമഹോ!
ഞാനും ഭവാനും ശരി
ചൊല്ലാം "വിദ്യയവിദ്യ"യെന്നു പറയും
ശക്തിദ്വയം മോക്ഷമെ-
ന്നല്ലാ ബന്ധവുമുള്ളതെന്നനിലയിൽ
കാണിപ്പു നിൻ ചൊല്പടി. 74

ദിക്കൊട്ടുക്കു നിറഞ്ഞ നിന്നുടെ കളി-
ക്കോപ്പായ് ചമച്ചുള്ളതി-
ച്ചൊല്ലിക്കൊള്ളുന്നൊരവിദ്യ വിദ്യയിവതാ-
നും ബന്ധമോക്ഷങ്ങളും
ഉൾക്കൊണ്ടോർക്കിലീശ! നീ കളിനിറു-
ത്തിപ്പോയ്ക്കിടക്കുമ്പൊഴ-
ന്നിക്കോപ്പും കളിയും കളിപ്പുരയുമീ
ഞാനും ഭവാൻ താൻ സുഖം. 75

ഇക്കാൎയ്യം വിസ്തരിക്കാം ഫലമിതിനു മന-
ശ്ശുദ്ധിയില്ലാതിരുന്നാ-
ലൊക്കാ, ശുദ്ധിയ്ക്കു ഭക്തിപ്രബലതയതുതാൻ
മുഖ്യമെന്നാപ്തവാക്യം
തൃക്കാക്കൽ സർവ്വഭാരങ്ങളുമടിയനുഴി-
ഞ്ഞിട്ടു കൈക്കൂപ്പിടുന്നേൻ
ചില്ക്കാമ്പേ! ഭക്തിഭാരം പകരമിവനില-
പ്പിക്കണേ! ചക്രപാണേ! 76

വിത്തന്മാർ വേദശാസ്ത്രങ്ങളിലവർ ചിലരോ
കൎമ്മമാൎഗ്ഗത്തിൽ നില്പൂ
ചിത്തത്വം തേടുമാറില്ലഖിലസമയവും
ശാസ്ത്രവാദം നടത്തും
മത്തന്മാർ വന്ധ്യയാം ഗോവിനെയൊരുതൊരമി-
ല്ലാതെ പോററുന്നു; നോക്കു
ഹൃത്തേ സൂക്ഷിക്ക; നാവേ പിഴപിണയരുതേ!
നാമഗാനം വിടൊല്ലേ. 77

ചൊല്ലാളും ജന്മകൎമ്മാദികളതിസുഖദം
വാഴ്ത്തിടാം കേട്ടിടാം ഞാ-
നെല്ലാൎക്കും പ്രീതിചേൎക്കും തിരുവുടലനിശം
ഹൃത്തിലോൎക്കാം നമിക്കാം
എല്ലാബ്ബന്ധങ്ങളും തീൎക്കണമിനിയൊരുപെ-
ററമ്മ പോററുന്ന കാൎയ്യം
മല്ലാരേ! സങ്കടംതാനിതിനൊരുവഴിയു-
ണ്ടാക്കണം കാക്കണം മാം. 78

ആരാണങ്ങെന്തുമട്ടാണൊരുപിടിയിവനി-
ല്ലെന്നിരുന്നാലുമുള്ളം
തീരായ്കല്പിച്ചു തൃക്കാലിണ പണിയുമഹം
കൃഷ്ണ! വൃഷ്ണീന്ദ്ര! വിഷ്ണോ!
പോരാ ഞാൻ ഭക്തവർഗ്ഗത്തെയുമവരരുളും
പുണ്യദേശത്തെയും നിൻ
പേരായ് സ്ഥാപിച്ച ദിവ്യപ്രതിമകളെയുമേ
കൈതൊഴാം കൈടഭാരേ! 79

പൂജിക്കാം പുഷ്പമാല്യം; പ്രതിമയെയടിയൻ
ധൂപദീപങ്ങളാലേ
രാജിപ്പിക്കാം; നമിക്കാം കലിമലമകലും
സ്തോത്രജാലം ജപിക്കാം
ഭ്രാജിഷ്ണോ! ഭക്തിയാലെന്നുടലിലിളകണം
രോമഹർഷം സദാ, ഞാൻ
യോജിക്കേണം ഭവാനായഴിയണമടിയ-
ത്തിന്റെ സംസാരബന്ധം. 80

കണ്ണിൽകാണുന്നതെല്ലാമയി തവ കമലാ-
ലാളിതം യോഗിമൃഗ്യം
വർണ്ണിക്കത്തക്കതല്ലാത്തൊരു തിരുവുടലായ്-
തോന്നുവാനുള്ള ഭാഗ്യം
ദണ്ഡിപ്പിക്കാതെ കല്പിച്ചരുളണമിനിമേൽ
ജീവജാലങ്ങളിങ്ങീ
മണ്ണിൽകണ്ടാൽ ഭവാനെന്നിവനവയെ വലം
വെച്ചുവന്ദിച്ചുകൊള്ളാം. 81

ചൊല്ലാളും ശുകനാരദാദികൾ തിര-
ഞ്ഞീടുന്നൊരാമ്പ് ഭക്തിതാൻ
മല്ലാരേ! തിരുവുള്ളമുള്ളൊരിടയ-
പ്പെണ്ണുങ്ങളിൽ കാൺമു ഞാൻ
ചൊല്ലാമക്കയിൽവാണിമാരുടെ വെറും
ദാസക്കു ദാസ്യത്തിനും
ചെല്ലാൻസംഗതിവന്നതില്ലടിയനാ-
സ്സതഭക്തി നീ നൽകണം. 82

വേദത്തിൻപൊരുളാപ്പുരാണനിധി പൂ-
മങ്കയ്ക്കു പുണ്യപ്രദം
മോദംചേപ്പൊരുവസ്തു മൂന്നുലകിനും
മാമൂലമായുള്ള നീ
സാദംവിട്ടൊരു ഭട്ടപാദമുനിയെ-
ക്കയ്യെക്കാണ്ടുവാഴിച്ച തൃ-
പ്പാദപ്പൂന്തണലിൽ പ്രവേശമിവനും
കല്പിക്ക ചിൽബ്രഹ്മമേ! 83

ആക്കംവേണ്ടാത്തൊരാളാമടിയനെയവനം
ചെയ്യുവാൻ നിയ്യൊഴിഞ്ഞി-
ന്നോക്കുമ്പോൾ മറ്റൊരാളില്ലഭയദ! വിഷയ-
ക്കോളിളക്കം കുഴക്കം
നോക്കുമ്പോൾ നാലുപാടും വിഷയലഹരിയാൽ
തുള്ളിടും ക്രൂരരയ്യോ!
വേക്കുന്നുണ്ടെപ്പൊഴും ഞാൻ ഭവഭയമറിയാ-
തുള്ളിടത്താക്കുകെന്നെ. 84

പാടാമേ നിൻചരിത്രം തൊയിരമതിനുകി-
ട്ടില്ല ക്രട്ടത്തിലുള്ളോ-
രേടാക്രടങ്ങളോരോവിധമിടയിലെട്ട-
ത്തിട്ടു നട്ടംതിരിക്കും
പേടാകും പേക്കിനാവിബ്ഭവവിഭവമഹോ!
കൃഷ്ണ! ഞാൻ ത്വല്പദാബ്ജം
തേടാം നീ കണ്മിഴിച്ചാലതു സുലഭമിതോ
സൂരിമാർ കണ്ട സൂക്ഷ്മം. 85

ഭാൎയ്യക്കും പ്രിയസന്തതിക്കുമസുഖം
വന്നേയ്ക്കുമെന്നോൎത്തു താ-
നാൎയ്യന്മാർ കുലവൃദ്ധരെന്നവരുമായ്-
ത്തല്ലിട്ടു താൻപൂജ്യനായ്
കാൎയ്യം നോക്കുകയെന്ന കെട്ടതൊഴിലേ
കൈവിട്ടു ഞാൻ സൎവ്വദാ
ധൈൎയ്യം പൂണ്ടൊരിടത്തിരുന്നുരുവിടാം
നാമങ്ങൾ നാരായണ! 86

എല്ലാബ്ബന്ധവുമാപ്പെട്ടും വിഷയസം-
ഗത്താ, ലതില്ലായ്കയാം
മല്ലാരേ! നിജമുക്തി, സക്തികളയാൻ
ഭക്തിക്കുതാൻ വൈഭവം
ചൊല്ലാം സാധുസമാഗമത്തിലുളവാം
സത്ഭക്തിയെന്നാം മറ-
ച്ചൊല്ലാ; സ്സജ്ജനസംഗമം തിരുമന-
സ്സുണ്ടാകിലുണ്ടാമുടൻ. 87

ചിത്തം, മായ, ദശാക്ഷ,മാ മഹദഹ-
　　ങ്കാരങ്ങൾ, തന്മാത്രയോ-
ടൊത്തന്പുന്നൊരു പഞ്ചഭൂതമിവയാൽ
　　ചുററപ്പെട്ടും ജീവനോ
ഇത്തത്വങ്ങൾ മനസ്സിലാക്കിയറിവോൻ
　　മായയ്ക്കു കീഴാകയി-
ല്ലിത്തവ്വെങ്കലിതിന്നു ശക്തിപരചി-
　　ന്മൂർത്തേ! വളർത്തേണമേ. 88

ജീവൻമായകളിച്ചിട്ടും കളിയിലാ-
　　ടാറില്ല; തല്ക്കേളിയിൽ
ഭാവംമാറി മയങ്ങി യെങ്കിലവൾതൻ
　　പാട്ടിൽപെട്ടും നിശ്ചയം
ഏവം വസ്തുത; ത്വൽപ്പദാബ്ജഭജന-
　　സ്വാതന്ത്ര്യമിങ്ങേകണം
കൈവല്യപ്രദ! മായവന്നടിയനെ-
　　പ്പിന്നെ ഭ്രമിപ്പിക്കുമോ? 89

എല്ലാഭ്രാന്തിയുമുള്ള ടക്കിയടിയൻ
　　യോഗാസനാരൂഢനായ്
മല്ലാരേ! ഗരുഡാധിരൂഢമമലം
　　ലക്ഷ്മീകരാലിംഗിതം
ഉല്ലാസപ്രദമാക്കളായകമനീ-
　　യാംഗം മനസ്സിൽ സ്മരി-
ച്ചെല്ലാനേരവുമുൾക്കുളത്തിവിടെ വ-
　　ത്തിക്കാം പ്രസാദിക്കണം. 90

നാമം,സ്തോത്രജപം, പുരാണനിരവാ-
യിപ്പിക്ക, വായിക്കയെ-
ന്നീമട്ടിൽ കുളിരാൻവാന്നൊഴുകിടും
സത്ഭക്തിയെക്കൈതൊഴാം
നീ മന്നിൽ പുകഴുന്നു, മൃത്യുവിനെയും
വെല്ലുന്നു, മുക്തിപ്രദേ!
**ക്ഷേമം**നൽകണമെന്നെവിട്ടു പിരിയാ-
തൊന്നിച്ചിരുന്നീടണം. 91

കഷ്ടം കഷ്ടമനേകമാളുകളെ വാ-
യ്പിട്ടിൽ പിരട്ടിദ്ധനം
കഷ്ടപ്പെട്ടൊരുപാടു നേടിയതുകൊ-
ണ്ടില്ലം പുലത്തിസ്സുഖം
ഇഷ്ടപ്രേയസിയെ, കിടാങ്ങളെയഹോ!
ലാളിച്ചു ലാളിച്ചെഴും
ദുഷ്ടന്മാർ നരകത്തിലേയ്ക്കു വഴിയ-
ന്വേഷിച്ചു നില്ക്കുന്നവർ. 92

ധിക്കാരം ചെറുതല്ലവക്കുലകിലി-
ന്നെല്ലാവരും കീഴിലാ-
ണിക്കാഴ്ചും ദൃഢമായുറച്ചു തെളിയും
തന്നെപ്പുകഴ്ത്തും സദാ
ഉൾക്കാമ്പിൽ ഭയഭക്തിയററവരഹോ!
ശ്രീകൃഷ്ണ! കൃഷ്ണപ്രഭോ!
തൃക്കാലാശ്രയമെന്നെയാ നിലയിലാ-
ക്കീടാതിരിക്കേണമേ. 93

ജീവൻ മുജ്ജന്മകർമ്മം വഴിയരികിൽവരും
വാസനാവൈഭവത്താൽ
ഭാവം മാറിപ്പകച്ചിട്ടുടനൊരു ജനനീ-
ഗർഭപാത്രത്തിലെത്തും
ദൈവാൽ താഞ്ചെയ്തതോർക്കും ദുരിതമകലുവാ-
നാർത്തനായിട്ടലയ്ക്കും
പാവം; ഹാ! യോനിന്തൂഴം ധൃതിയിലവമറ-
ന്നിട്ടു വട്ടത്തിലാവും. 94

പിന്നെബ്ബാല്യം കുഴക്കും പലതുമനുഭവി-
ച്ചൊട്ടു തീരുമ്പൊഴേക്കും
വന്നെത്തും യൌവനം മത്തിളകിയവരഹോ!
ദുഷ്കൃതം ചെയ്തുകൂട്ടും
മന്നെന്നോ മുണ്ടുമന്നേവരെയവരലയും
ഹന്ത! ഞാനെന്തുവേണം
നിന്നെസ്സേവിച്ചിരിയ്ക്കാം ജനനമരണവൻ-
ചക്കിലിട്ടാട്ടിടൊല്ലേ. 95

ആർക്കും പൈതൃകദൈവികം യജനമാ-
ക്കർമ്മാനുരൂപം പദം
ചേർക്കും; പുണ്യമൊടുങ്ങുകിൽ പതനവും;
കാലാനുകൂലം ദൃഢം
പോക്കും ചെല്ലലുമററനിർമ്മലപദ-
പ്രാപ്തിയ്ക്കു നിന്നെക്കുറി-
ച്ചാക്കുന്നുണ്ടിനി ഞാൻ സദാപി സകല-
വ്യാപാരവും ചേഷ്ടയും. 96

സേവിപ്പോൎക്കഭയം വിളിച്ചു തരുമാ-
      സ്സത്ഭക്തി സാധിച്ചിനി-
ജ്ജീവിച്ചീടണം;മിന്നു ദൂരെയെറിയാം
      സംസാരഭാണ്ഡത്തെ ഞാൻ
ഹേ! വിശ്വേശ്വര! നിൻകളിപ്പുരജഗ-
      ത്തെന്നുള്ള തത്വം സദാ
ഭാവിച്ചുള്ളിളകാതെതന്നെയമരാം,
      തൃക്കണ്മിഴിച്ചാൽ മതി. 97

നീലാംഭോദനികായനിൎമ്മലനിറൻ
      നിത്യൻ നിലിമ്പാൎച്ചിതൻ
പാലാംഭോനിധി പൂതമാക്കിയ പുമാൻ
      പൂമങ്കപുൽകും പുരാൻ
കാലാകാലമദൃഷ്ടദൃഷ്ടമിവയാ-
      ലുള്ളം കലുങ്ങാത്തവൻ
നാലാമ്നായമയൻ പരാൽപരനണ-
      ഞ്ഞാലസ്യമാററീടണം. 98

പാതാളം പുക്ക പോത്രിപ്രവരവരവപു-
      സ്സാൎന്നു നീ യജ്ഞമൂൎത്തേ!
ഭൂ താങ്ങിക്കൊണ്ടുപോരും വഴിയുദധിയിൽ വെ-
      ച്ചുത്ഭവിച്ചാവഴക്കിൽ
ജാതാമൎഷം ഹിരണ്യാക്ഷനെയരനിമിഷം
      കൊണ്ടഹോ വജ്രിവജ്രാ-
ഘാതാൽ പാൎച്ചുററമദ്രിപ്പടിയവിടെയരി-
      ഞ്ഞിട്ട നിയ്യേ സഹായം. 99

പണ്ടാകൃതിയിൽ നീ "രുചിയ്ക്കു" മകനായ്
സാക്ഷാൽ "സുയജ്ഞാ"ഖ്യനാ-
യുണ്ടായി; പ്രിയപത്നി "ദക്ഷിണ"യില-
ന്നുണ്ടാക്കി വാനോർകളെ
കൊണ്ടാടിച്ച് ഭുവനം ഭരിപ്പൊരളവാ-
സ്വായംഭുവൻ വിഷ്ണുവായ്-
ക്കണ്ടാരാലടിയിൽ പണിഞ്ഞ ഭഗവൻ!
തൃക്കാലെനിക്കാശ്രയം. 100

മുന്നം "കർദ്ദമ"നണ്ണി നീ "കപിലനായ്"
ചിൽബ്രഹ്മതത്വം പറ-
ഞ്ഞന്നമ്മയ്ക്കു മനസ്സിലാക്കിയലിവോ-
ടാ"ദ്ദേവഹൂതി"യ്ക്കുടൻ
തന്നത്താനറിയുന്ന ബോധമുതകി-
സ്സായുജ്യവും നൽകിയ-
ങ്ങന്നത്തെത്തിരുവായ്മൊഴിപ്പൊരുളിലെ-
ന്നുള്ളം ലയിപ്പിക്കണം. 101

മോഹഭ്രാന്തൊക്കെ നീക്കും കപിലമുനിമൊഴി-
ഞ്ഞുള്ളോരാത്മതത്വശാസ്ത്രം
"സോഹം ബ്രഹ്മാസ്മി"യെന്നുള്ളറിവെവനമുദി-
പ്പിയ്ക്കുമേവം ജയിപ്പൂ
ദേഹത്തിൽ സക്തി നീക്കിസ്സമഗ്ഗുണനിധിയായ്
ചിൽപരബ്രഹ്മമൊന്നിൽ
സ്സുഖം പൂണ്ടിന്നുമമ്പോ കപിലമുനി തപി-
യ്ക്കുന്നു നമ്മൾക്കുവേണ്ടി. 102

ചിത്താം നീ പുത്രനാകാൻ കരുതിയ മുനി "യ-
ത്രിയ്ക്കു" മുമ്പിൽ തെളിഞ്ഞെൻ
റത്താൽ ഞാൻ ദത്തനായെന്നരുളിയലിവൊടും
പുത്രനായിപ്പിറന്ന
"ദത്താത്രേയാഖ്യ"നെന്നിട്ടരുളി "യദുവിനും"
ഹേഹയനും ശമം പാ-
രുഌത്താപം തീൎത്തുയൎത്തീ; തിരുവടിയിവനു-
ള്ളാൎത്തിയും തീൎത്തിടേണം. 103

ധാതാവീയുലകം ചമപ്പതിനു വയ്-
പ്പൊക്കാൻ തപിക്കുന്നനാൾ
നീതാനാസ്സനകാദി നാലുസുതരായ്
ബ്രഹ്മാവിലുണ്ടായവർ
ഭൂതാണന്നു മറഞ്ഞ നിൎമ്മല വിശു-
ദ്ധജ്ഞാനമോൎമ്മിച്ചുകൊ-
ണ്ടോതാനന്നവരായ് പിറന്ന ഭഗവൻ!
തൃക്കാൽക്കൽ വീഴുന്നു ഞാൻ. 104

ധൎമ്മന്നുണ്ണികൾ മൂൎത്തിപെററ നരനും
നാരായണൻതാനുമീ-
ജ്ജന്മം പൂണ്ട വിരാട്പുമാനവരഹോ!
സാക്ഷാൽ തപോമൂൎത്തികൾ
അമ്മട്ടില്ല തപോബലം "സുമശരാ-
രിയ്ക്കും, രമാനാഥനും"
ബ്രഹ്മം കണ്ടരുളും "വിധിയ്ക്കു" മവരെ-
ക്കൂപ്പുന്നു ഞാൻ നിത്യവും. 105

ധീരന്മാരവരെസ്സുരാംഗനകളും
പൂർവ്വമ്പനും ചേൻചെ-
ന്നാരംഭിച്ചു മയക്കുവാനിളകിയി-
ല്ലൊട്ടും ശമം പൂണ്ടവർ
പാരം പ്രീതികലൻ ദാസികളിൽ നി-
ന്നന്നർവ്വശീദേവിയെ-
ത്താരമ്പൻ മുതൽപേക്ക നൽകിയവരോ
വാങ്ങിച്ചു നാണിച്ചുപോയ്. 106

ചേലഞ്ചും ചെറിയമ്മ താതസവിധേ
ദൂർവ്വാക്കുരയ്ക്കേ ധ്രുവൻ
ബാലൻപോയ്ത്തപമാൻ കാട്ടിലവിടെ-
പ്പക്ഷീന്ദ്രനിൽ കേറി നീ
ശീലംകണ്ടുതെളിഞ്ഞണഞ്ഞുതഴുകി
പ്പുണിച്ചു ലാളിച്ചുടൻ,
മാലററാ ധ്രുവസദ്പദത്തിലവനെ
സ്ഥാപിച്ച നിന്നെത്തൊഴാം. 107

പാപത്തിൽകരളാണ്ട വേനനിലെഴ-
ന്നൈശ്വര്യവും ജീവനും
ശാപത്താൽ മറയോരെടുത്തുടൽ കട
ഞ്ഞത്ഥിക്കെ നീ പുത്രനായ്
പാപം താതനു തീത്തു ഭൂമിയിൽ മറ
ന്നൈശ്വര്യവും വീണ്ടെടു
ത്താപത്താററിയെഴും പൃഥു ക്ഷിതിപനാ-
മങ്ങെന്നെ രക്ഷിക്കണം. 108

നാഭിക്കന്നു സുദേവി പെറ്റൊഋഷഭൻ
പുത്രൻ ഭവാൻ യോഗിയായ്
ശോഭിക്കുന്നു ജിതേന്ദ്രിയൻ സകലവും
ചിദ്ബ്രഹ്മമായ്ക്കണ്ടവൻ
സ്ഥാപിച്ചുള്ളൊരു യോഗചര്യ മുനിമാർ
നേടുന്നു ലോകത്തൊടാ-
ജ്ഞാപിച്ചു തിരുമേനിയീ നിലയിൽ നി-
ന്നിക്കാര്യമങ്ങെത്തൊഴാം. 109

ചൊല്ലാം ദേവമയൻ, സുയജ്ഞമയനാ-
ഛന്ദോമയൻ, സുപ്രഭൻ
ചൊല്ലാളും ഹയശീർഷനത്ര വിധിസ-
ത്രത്തിങ്കലുൽഭൂതനായ്
നല്ലാശ്ചര്യമവന്റെ നാസികയിൽ നി-
ന്നുണ്ടായി വേദങ്ങൾ നീ-
യുല്ലാസത്തൊടെടുത്തൊരത്ഭുതവപു-
സ്സെന്നോർത്തു കൂപ്പുന്നു ഞാൻ. 110

നാനാപക്ഷിമൃഗങ്ങളൊത്തവനി മു-
ങ്ങുന്നന്നു സത്യവ്രതൻ
താനാലംബനമായ് വളർന്നുദധിപു-
ക്കെല്ലാം വഹിച്ചന്നു നീ
മീനായ് ബ്രഹ്മമുഖാൽ മറഞ്ഞമറയും
താങ്ങിക്കളിച്ചുള്ളൊരാ-
ശ്രീനാരായണ! ഞാൻവലഞ്ഞു ദുരിതം
തീർത്തെന്നെ രക്ഷിയ്ക്കണം. 111

ക്ഷീരാംഭോനിധിപാണ്ടുപണ്ടമൃതിനായ്
ദേവാസുരന്മാർ കട-
ഞ്ഞോരാവേളയിൽ മന്ഥമന്ദരഗിരി-
ത്തട്ടായടിത്തട്ടിൽ നീ
ഘോരാകാരമൊരാമയായ് ഗിരിതിരി-
യ്ക്കുമ്പോഴും പുറത്തിഷ്ടമാ-
യോരാക്കൊച്ചുചൊറിച്ചിലിൽ സുഖമുറ-
ങ്ങിപ്പോയ നിന്നെത്തൊഴാം. 112

നോക്കാൻവയ്യ വിരിഞ്ചിതൊട്ടവിബുധ-
ന്മാർക്കും കരാളാനനം
തീക്കാളും കടുദൃഷ്ടിഹന്ത! നരസിം-
ഹാകാരമാർന്നന്നുനീ
നേർക്കായ് വൻഗദവീശുമാദ്ദനുജനെ-
ശ്ശീഘ്രംനഖംകൊണ്ടുതാൻ
തീർക്കാനായ് തുടയിൽകിടത്തിയുടൽകീ-
റിക്കൊന്ന നിന്നെത്തൊഴാം. 113

നക്രം കാലിൽകടിച്ചാഗ്ഗജപതിഗതികെ-
ട്ടാർത്തനായാസ്സരസ്സിൽ
ചക്രംചുററിക്കുഴങ്ങിത്തിരുവടിയെനമി-
ച്ചന്നുനാമംജപിക്കെ
ചക്രംകൈക്കൊണ്ടു വേഗം വിഹഗവൃഷഭനിൽ
കേറിയങ്ങെത്തി മോക്ഷം
നക്രത്തെക്കൊന്നവന്നേകിയ വരദ! ഭവാൻ
ഭക്തനാക്കേണമെന്നെ. 114

ചൊല്ലാം ദേവപതിയ്ക്കു നീയിളയവൻ;
ജ്യേഷ്ഠൻ ഗുണത്താൽ; ജഗ-
ത്തെല്ലാം മൂന്നടികൊണ്ടിരന്നവനഹോ!
യജ്ഞേശ്വരൻ "വാമനൻ"
ചൊല്ലാളും സ്വപദസ്ഥനാം പ്രഭുവിനെ
ത്തോല്പിയ്ക്കുവാൻ യാച്ഞയൊ-
ന്നല്ലാതില്ലൊരുമാർഗ്ഗമെന്നറിയുവോൻ
ലക്ഷ്മീപതേ! വന്ദനം. 115

തൃപ്പാദം കഴുകിച്ച തീർത്ഥമണിവോൻ
സാക്ഷാൽ ബലിയ്ക്കിന്നിനീ
മുപ്പാരും വിബുധാധിപത്യവു; മവൻ
വാഗ്ദാനമ്മൊപ്പിക്കുവാൻ
കെല്പാകാഞ്ഞതിലാണലഞ്ഞതു;ടനെ
സർവ്വസ്വവും ജീവനും
തല്പാദാച്ചനചെയ്തഹന്ത! ശിരസാ
വന്ദിച്ചു; വന്ദിപ്പു ഞാൻ. 116

മല്ലാരാതിയിലുള്ള രാഗ്ദവർ തിര-
ക്കിക്കണ്ടതത്വങ്ങളെ-
ന്നെല്ലാരും കരുതുന്ന ഭാഗവതസി-
ദ്ധാന്താർത്ഥവിജ്ഞാനവും
ചൊല്ലാളും പലയോഗചര്യകളുമ-
ശ്രീനാരദക്കാദ്യമായ്
ചൊല്ലാനന്നായി;നീവഹിച്ച വരഹം-
സാകാരമാലംബനം. 117

മുപ്പാരും തടവററ ചക്രബലമു-
ള്ളാജ്ഞയ്ക്കു കീഴിൽപരം
കാപ്പാൻ നീ മനുവായ്പിറന്നു പുകഴും
മന്വന്തരം തോറുമേ
തുപ്പാദാശ്രിതരക്ഷ! ദുഷ്ടദമനം
സല്ക്കീർത്തി ധാതാവിനും
കേൾപ്പാനന്നിടയാക്കിയക്കഥകളെ-
പ്പാടുന്നു ഞാൻ ശ്രീപതേ! 118

ചൊല്ലാളുന്നൊരു മൂർത്തിയെന്നു കരുതും
ധന്വന്തരിപ്പേരെടു-
ത്തെല്ലാർക്കും രുജയാററി നാമജപമാം
സിദ്ധൌഷധം നൽകിനീ
ചൊല്ലാം സോമപനായ്പുകഴ്ന്നു പുനരാ-
യുർവേദസിദ്ധിക്കുതാൻ
നല്ലാലംബനമായ് ഭവിച്ചു ഭഗവൻ!
രോഗാർത്തനീ ബ്രാഹ്മണൻ. 119

മുന്നം ക്ഷത്രിയധർമ്മമാർഗ്ഗരഹിത-
ന്മാരായ് തിളയ്ക്കുന്നൊരാ-
മന്നന്മാരെയമർത്തുവാൻ “പരശുരാ-
മാ”ഖ്യൻ ഭവാൻ ഭാർഗ്ഗവൻ
തന്നെത്താനടരാടിയാ നൃപകുലം
മുവ്വേഴവട്ടം മുടി-
ച്ചുന്നതെബ്ബഹളത്തിനും, മഴുവിനും,
ശൌര്യത്തിനും വന്ദനം. 120

മുമ്പിക്ഷ്വാകുകുലത്തിൽനീ വിധികനി-
ഞ്ഞർത്ഥിക്കയാൽ പ്രീതനായ്
വെമ്പിദ്ദാശരഥിതാമാൻ; ഗുരുവി-
ന്നാജ്ഞയ്ക്കു കീഴേകദാ
തമ്പിപ്രേയസിമാരൊടൊത്തടവിയിൽ
പൂകീ ത്രിലോകിക്കകം
കമ്പിപ്പിച്ചവനാദ്ദശാസ്യനതൊരാ-
പത്തായി പത്മാപതേ! 121

വെക്കം ശത്രുപുരം കരിപ്പതിനുമ-
ക്കണ്ണൻ കണക്കോർത്തനി-
ന്നുൾക്കത്തുംവിരഹാർത്തിയിൽ തുടുചുടും
തൃക്കണ്ണിളക്കീടവെ
നിൽക്കക്കെള്ളി കിടച്ചിടാത്ത ജലജ-
ന്തുവ്രാതമാന്നാർത്തനായ്
ചിക്കന്നംബുധി മാർഗ്ഗമേകിയവിടേ-
യ്ക്കാ ലങ്ക കേറീടുവാൻ. 122

ഉങ്കാന്നൈരാവതത്തെപ്പലകുറിയരമ-
മ്മാനമാടിക്കളിച്ചോൻ
നിങ്കാന്താചോരണം ചെയ്തവനിരുപതുക-
യ്യുള്ളവൻ പോരടിക്കെ
ഹുങ്കാരംകൊണ്ടു നിർത്തീട്ടവനുടെ കഥനീ
വിൽവലിക്കുമ്പൊഴുണ്ടാം
ടങ്കാരംകൊണ്ടു തീർത്തു വലയുമടിയനാ-
“രാമചന്ദ്രൻ”സഹായം. 123

എല്ലാം ചിൽപരമാപ്പരാശരമുനി-
യ്ക്കങ്ങോക്തൻ പുത്രനാ-
യുല്ലാസാലുലകിൽ പിറന്നു പലതും
ചെയ്യേണ്ടതുണ്ടെന്നു നീ
മല്ലാരേ! കരുതി;പ്പരിഷ്കൃതികളിൽ
ചിത്തം ചിലത്താതിനി-
ച്ചെല്ലാനമ്മകളെന്നിളക്കമതുലത്തൃ-
ക്കണ്ണെന്നിക്കാശ്രയം. 124

തൃക്കണ്ണേവം ചലിക്കെസ്സുകൃതിവശിമുനി-
യ്ക്കംഗജാവേശമാന്നാ-
ത്തക്കത്തിൽ തോണികുത്തുന്നരയവനിതയെ-
പ്പാട്ടിലാക്കിപ്പകിട്ടി
വെക്കം കാളിന്ദിയിൽ; തോണിയി;ലിരുകരയിൽ
പാമരർവയ്യാ കടഠിപ്പാ-
നക്കന്യേയ്ക്കുണ്ണിയായിട്ടുലകിലവതരി-
ച്ചന്നുമിന്നും ജയിപ്പൂ. 125

വേദം നാലാക്കി വിപ്രക്തകി; യതിനുമേൽ
ഭാരതം പഞ്ചമാഖ്യം
വേദം നിർമ്മിച്ചു; വേദപ്പൊരുളുകളറിവാ-
നപ്പുരാണങ്ങൾ തീർത്തു
ഖേദംക്രൂടാതെ ലോകക്കറിവിനു പലതും
ചെയ്തു കാലാനുരൂപം
വേദവ്യാസാഖ്യനായിട്ടരുളിയ ഭഗവൻ
ഭക്തനാക്കേണമെന്നെ. 126

മുന്നം ഭൂമിപരൊട്ടനേകമസുരാം-
ശത്താൽ പിറന്നേവരും
മന്നമ്പേബ്ബ്വഹളം തുടങ്ങിയതിൽ വെ-
ച്ചല്ലൽപെട്ടും ഭൂമിയെ
മന്നന്മാരെയമർത്തു കാക്കുവതിനായ്
ശ്രീരാമകൃഷ്ണാഖ്യരായ്-
ത്തന്നെത്താനുലകിൽ പിറന്നു ഭഗവാൻ
ഭോഗീന്ദ്രഭോഗാസനൻ. 127

പാവപ്പെട്ടവരല്ല പണ്ഡിതവര-
ന്മാർക്കും വിചാരിക്കിലി-
ന്നാവയ്‌ന്പാന്ന മഹാമനസ്കരെയറി-
ഞ്ഞീടാൻ പ്രയാസം പരം
ദേവന്മാർ വിധിതൊട്ട മൂർത്തികളിവ-
ർക്കുംഭ്രാന്തിയുണ്ടാക്കിടും
ഭാവംമാററു; മവക്കെഴും ഭരണയ-
ന്ത്രത്തിൻെറ ചുററിക്കലിൽ. 128

കാരാഗാരത്തിലാണന്നുടവ മതിശയമാ-
ത്താതമാതാക്കൾ കുററ-
ക്കാരായ് ജേലിൽ കിടപ്പോരവരതികഠിനം
പെററമാത്രയ്ക്കുതന്നെ
ആരാനും കാണുമെന്നോർത്തിടയരുടെ നടു-
ക്കിട്ടുപോയാരൊടുക്കം
പേരാളും നന്ദഗോപക്കരിയൊരു മകനായ്-
മൂർത്തിമൂന്നായദേവൻ. 129

കൊല്ലാ പൂതനയെക്കിടാവൊ, രുകമ-
ഴ്ന്നീടാത്ത കുഞ്ഞോമന-
യ്ക്കില്ലാ ചാടുതകർക്കുവാൻ പടുത;ര-
ണ്ടുക്കൻമരം പാർക്കുകിൽ
ഉല്ലാസിച്ചു കളിപ്പൊരുണ്ണിയിടയിൽ
പെട്ടാൽ പുഴങ്ങില്ല; നോ-
ക്കെല്ലാനേരവുമാക്കളൊയനിറനാ-
ണാലംബമെന്നോർക്കണം. 130

മേയ്ക്കും പയ്ക്കളുമിഷ്ടരാമിടയരും
ദാഹത്തിനാൽ ദുർവ്വിഷം
വായ്ക്കും യാമുനവാരിമോന്തി മൃതരാ-
യ്പ്പെട്ടെന്നു നീ നന്ദജൻ
നോക്കുമ്പോളെഴുന്നേററു; ചത്തവരഹോ!
തോയം ദുഷിപ്പിച്ചതിൽ
പാർക്കും കാളിയനും ഗമിച്ചു; പശുമേ
പ്പോനേ! ഭവാനേത്തൊഴാം. 131

അന്നാരാത്രിയിലേവരും സുഖമുറ-
ങ്ങുമ്പോൾ പരം കാട്ടുതീ
വന്നാക്കൂട്ടരെയിട്ടെരിച്ചതിലുണ-
ർന്നുച്ചം തൊഴിച്ചീടവെ
"നന്നായ്ക്കണ്ണുകൾ ചീമ്പുവിൻ, കളയുവൻ
തിയ്യെ"ന്നുരച്ചന്നു നീ
ചെന്നാവഹ്നി വിഴുങ്ങി; വേദിയിലെഴും
ത്രേതാഗ്നിയല്ലോഭവാൻ. 132

വല്ലാതമ്മകയത്തു വന്നപകടം
കാട്ടും ഭവാനെത്തദാ
തല്ലാൻ കയ്യുവരായ്കയാലവളഹോ!
ബന്ധിച്ചിടാനോക്കവേ
ഇല്ലാനീളമതിന്നെടുത്ത കയറി-
ന്നൊന്നിന്നു; മപ്പോഠം ജഗ-
ത്തെല്ലാം വായയിലമ്മ നോക്കമളവി-
ല്ലാണിച്ച കുഞ്ഞേ! തൊഴാം. 133

വ്യോമൻ കുട്ടികളെപ്പിടിച്ചു ഗുഹയിൽ
കൊണ്ടിട്ടടച്ചപ്പൊഴി-
ക്കേമൻതാൻ വിടുവിച്ചു; പാശിവശനായ്-
നന്ദൻ കുഴങ്ങുമ്പൊഴും
നാമത്ഥിപ്പൊരു വിഷ്ണുലോകമൊരുനാ-
ളമ്പാടിയിൽ കാട്ടി;യുഠം-
പ്രേമംക്രുട്ടി; മറച്ചു; കുട്ടികളിയാ-
ടിക്കൊണ്ടു ക്രുടീസുഖം. 134

ഉഠംക്കള്ളുംകലിയാണ്ടു വജ്രി മഖവി-
ദ്വേഷം നിമിത്തം വ്രജം
വെക്കം മുക്കി മുടിക്കുവാൻ കഠിനമായ്
വഷിക്കെ നന്ദാത്മജൻ
പയ്ക്കൾക്കും; പശുപക്കമത്തചകലാൻ
കുഞ്ഞിക്കരംകൊണ്ടു താൻ
പൊക്കത്തിൽ കുലപവ്വതക്കുടപിടി-
ച്ചാനെന്നു നാമോക്കണം. 135

നേരംപോക്കു പറഞ്ഞിണക്കിയിടയ-
ക്കുഞ്ഞുങ്ങളെ, പ്പയ്യുളെ-
ത്തോരപ്പുല്ലുകൊടുത്തുകൊണ്ടു ചൊറിയും
മറേറക്കരംകൊണ്ടു താൻ
ദൂരത്തുള്ള വധുക്കളിൽ പരമിട-
ക്കണ്ണിട്ടുനോക്കും വയ-
സ്സാറല്ലേഴു നടപ്പിളക്കമവനി-
ല്ലാറേഴനാലം നിന്നുപോൽ. 136

ശീലംചേന്നു രമിച്ചിണക്കിയനിശം
ലാളിച്ചു പാലിക്കുമാ-
ച്ചേലഞ്ചും പശുപാംഗനാമണികളെ;
ശ്രീദാമഗൻ ദാനവൻ
കോലംമാറി വശപ്പെട്ടത്തി; യവനെ-
ക്കൊന്നു നന്ദാത്മജൻ
ബാലപ്പെൺകൊടിമാരൊടൊത്തു സരസം
സാധിച്ചു രാസോത്സവം. 137

ചൊല്ലേറുന്നാപ്രലംബൻ, കഴുത, കുതിര, യാ-
ക്കാള, കൊക്കാ,ക്കരീന്ദ്രൻ
മല്ലേശൻ, കംസ,നുക്കൻ യവന, നരക,രാ-
പ്പൌണ്ഡ്രകൻ, ദന്തവക്ത്രൻ,
ഇല്ലേ സാലചൻ, പരം ശംബര, നതിബലവാൻ
പിലചലൻ, രുഗ്മി,യേഴാ-
മല്ലേറും കാള, ചൈദ്യൻ പൊരുതുമിവരെന്നീ
കൊന്നു മോക്ഷം കൊടുത്തു. 138

പോരാ പോരാടിട്ടന്നോരടരിലടിയുറ-
ച്ചുള്ള വില്ലാളിമാരാ-
യോരാക്കാംബോജ, മത്സ്യ,പ്രഥിതകുരുജ;രാ-
സ്സ്യംജയൻ, കേകയേന്ദ്രൻ
ക്രൂരാന്നീക്ഷ്ണൂട്ടരേയും ഹലധരസഖനായ്
പാണ്ഡവന്മാരൊടൊത്തും
പോരാടിക്കൊന്നു നൽകീ പരഗതി,യടിയൻ
നിന്നെയോക്കുന്ന ദാസൻ. 139

പിന്നെത്താതന്റു നാരദൻവഴി ഭവാൻ
ജ്ഞാനം വളത്തി;സ്സദാ
തന്നെക്കൈതൊഴുമുദ്ധവക്കലകവും
ഹാ! ജീവനും മായയും
ഒന്നെന്നുള്ളറിവേകി വേണ്ടതു പറ-
ഞ്ഞേല്പിച്ചു; വംശം മുടി-
ച്ചന്നെത്തീ നിജമാം പദത്തി; ലടിയൻ
കഷ്ടത്തിലാണിപ്പൊഴും. 140

കോലംകെട്ടിക്കളിച്ചോ കൊലകരുതികയതിർ-
ത്തോ ഹസിച്ചോ ദുഷിച്ചോ
കാലക്കേടിൽ കരഞ്ഞോ സകലസമയവും
നിന്നെയോക്കുന്നതായാൽ
മാലററാനന്ദമാക്കും സുലഭ; മിവനിതാ-
നിഞ്ചരിത്രങ്ങളേവം
ശീലംമാറാതെ പാടിത്തിരുവടിയിൽ നമി-
ക്കുന്നവെന്നോർമ്മവേണം. 141

ഇല്ലാ കൃഷ്ണാവതാരത്തിനു ശരിയവതാ-
രങ്ങളോരോന്നുമോർത്താൽ
കൊല്ലാൻ വന്നോർക്കു;മുള്ളിൽ തിരുവടികരുതു-
ന്നോർക്കുമോർത്താൽ ഭവാനെ
ചൊല്ലാൽ നിന്ദിപ്പവർക്കും ശിവശിവ! സുലഭം
ഹന്ത! സായുജ്യമെന്നോ
ചൊല്ലാവല്ലാത്തമട്ടിൽ പലതുമപകടം
കാട്ടിയാഗ്ഗോപികൾക്കും. 142

ചൂതാടിസ്സകലം കളഞ്ഞു തിരുമു-
മ്പാകെധിക്കരിപ്പിച്ചതി-
ല്ലേതാണ്ടൊക്കെയറിഞ്ഞു ചെന്നു വലയും
കുന്തീസുതന്മാർക്കു നീ
നേതാവായ് വിജയംകൊടുത്തു പിഴഞ്ഞാ-
നയ്യായിരം ചെയ്തവൻ
വാതാഗാരപതേ! വലഞ്ഞവനിവൻ
ഭക്തൈകവശ്യൻ ഭവാൻ. 143

പണ്ടാപ്പാർഷതിയോടടുത്തവർ ഋതു-
സ്നാനാർദ്രസംശുദ്ധമായ്
കണ്ടാവാർകുഴലിൽ പിടിച്ചു സഭയിൽ-
ക്കൊണ്ടിട്ടു ദുശ്ശാസനൻ
മുണ്ടാച്ചുററിയതല്ലുടുത്തതു മഴി-
യ്ക്കുമ്പോൾ വലഞ്ഞോർത്തവൾ-
ക്കുണ്ടായ് പൂന്തുകിലററമററരയിൽനി-
ന്നുക്കണ്ണനക്കീടവെ. 144

ദ്ദൂതൻ ധർമ്മജനന്നനീ, വിജയനോ
സാരഥ്യമേററന്നനീ
സൂതൻ; പാണ്ഡവരോടെതിർത്തുവരുമാ-
നാരായണാസ്ത്രം ഭവാൻ
ശ്രീ തങ്കും തിരുമാറിലോറു പലതും
ഭക്തക്കുചെയ്യുള്ളോരാ-
ളാതങ്കങ്ങളെഴും വയോധികനിവൻ
നിന്നെബ്ഭജിക്കുന്നവൻ. 145

സത്യംതീരെവെടിഞ്ഞു ശാന്തനവനെ-
ക്കൊല്ലാൻ തുടങ്ങീ കടും-
കൃത്യംചെയ്തു; ജയദ്രഥാഹതിയിലും
കർണ്ണൻെറനേക്കും ഭവാൻ
നിത്യം പാണ്ഡവരെപ്പുലർത്തുവതിനാ-
യെന്തൊക്കെയോ ചെയ്തുനീ-
യത്യന്താതുരനായൊരീയടിയനെ-
ക്കൂടിക്കടാക്ഷിക്കണം. 146

സത്തുക്കത്തിങ്ങി വിളങ്ങിടും പടിയഹോ!
നാരായണീയത്തെ മേ-
പ്പത്തൂർ ഭട്ടപദൻചമച്ചു തിരുമു-
മ്പാകെബ്ഭജിച്ചങ്ങിനെ
ഒത്തുള്ളൽക്കടെവാതരോഗമഖിലം
മാററീ കനിഞ്ഞെങ്കലും
ചിത്തുക്കത്തുന്ന കൃപാകടാക്ഷമിളകാൻ
തൃക്കാൽക്കൽ വീഴുന്നു ഞാൻ. 147

പോരാടി ത്രിദിവം പിടിച്ചദനുജ-
ന്മാരെത്രയും ധാർമ്മിക-
ന്മാരായ് മൂവരുയൻ്റ ഹാ! ത്രിപുരരാ
ത്രൈലോക്യവിദ്വേഷികൾ
ആരായാലുമറിഞ്ഞിടാപ്പടിമയൻ
നിർമ്മിച്ച ദുർഭേദ്യമാ-
യോരാമുപ്പുരിയിൽ സുഖിച്ചുസുചിരം;
ധർമ്മൈകമൂലംജയം. 148

ധർമ്മാധർമ്മങ്ങൾ മാററിപ്പുതിയൊരുനിലയിൽ
ബുദ്ധനായ് ബുദ്ധിമാൻ നീ
ദുർമ്മാർഗ്ഗത്തിൽ കുടുക്കീ ദനുജരെ വടിവെ-
ച്ചോതിയോതിപ്പകിട്ടി
ധർമ്മാലംബംനശിപ്പിച്ചവരുടെ കഥയും
തീർത്തു ലോകാധിപത്യം
നിർമ്മായം ശക്രനന്നേകിയ വരദ! ഭവാ-
നെന്നെ രക്ഷിച്ചിടേണം. 149

ഇന്നാ ബുദ്ധാഗമാലംബികളനവധി വാ-
ശ്ചാടി കാണിച്ചിളക്കാൻ
വന്നാടിപ്പാട്ടു;മില്ലാ ചലനമടിയനാ-
ച്ചിൽപരം ത്വൽപദാബ്ജം
കൊന്നാലും വിട്ടുമാറില്ലതിലിളകിവരും
സച്ചിദാനന്ദമൊന്നാ-
ണിന്നാലംബം മനുഷ്യർക്കടിയനതറിയാം
വിഭ്രമം ലേശമില്ല. 150

വന്നെത്തും പ്രളയത്തിലേതൊരുവനും
ചേരും ഭവാനോടിനി-
യ്യെന്നെല്ലാമറിവുണ്ടു വാസന നശി-
ക്കാഞ്ഞാലവൎക്കൊക്കയും
പിന്നെജ്ജന്മമെടുക്കണം തുടരുമാ-
ക്കല്പത്തിലും ചുററലാ-
മെന്നെക്കാക്കുക; കൎമ്മവാസനമുടി-
ച്ചൈക്യം തരുംനാൾവരെ. 151

നാമം നാട്ടുകടന്നു നാല് മറകളിൽ
കാണുന്ന കൎമ്മക്രമം
ക്ഷേമത്തിന്നു നിദാനമായ് മനുമുത-
ല്ക്കാഭട്ടപാദൻവരെ
കേമന്മാർ പലരും സയുക്തികമുര-
ച്ചിട്ടുള്ളതും നിന്ദ്യമാ-
യ്ക്കാമംപോലെ നടക്കുമേതൊരുവനും,
കണ്ടോ കലിപ്രാഭവം. 152

സൂത്രം ബ്രാഹ്മണലക്ഷണം; ശിഖ വെറും-
മോടിയ്ക്കൊരാവശ്യമായ്-
മാത്രം നിൎത്തിവരുന്നു; തൊട്ടുകുളിയും
തീണ്ടിക്കുളിച്ചുട്ടവും
അത്രത്യക്തവെറുത്തു; സാന്ധ്യവിധിയും
മററുള്ള കൎമ്മങ്ങളും
ഗോത്രപ്രാഭവവും നശിച്ചു, പരചി-
ന്മൂൎത്തേ! പകയ്ക്കുന്നു ഞാൻ. 153

ആണും പെണ്ണുമിതായി ജാതി;യിതു ക്രൂ-
    ടാതുള്ള ജാതിക്രമം
കാണുന്നില്ലൊരുദിക്കിലും; വിഷമമീ-
    ക്രൂട്ടത്തിലെജ്ജീവിതം
കേണും താണുമിരന്നിടുന്നു ഭഗവൻ!
    കഷ്ടപ്പെട്ടുത്താതിനി-
ച്ചേണുററുള്ള പരംപദത്തിലിവനെ-
    ശ്രീകൃഷ്ണ! വാഴിക്കണേ! 154

ലോകം ശിഷ്ടോദരങ്ങൾക്കനുദിനമഴലേ-
    ശാതെ സംതൃപ്തിയേകും
പാകത്തിൽതന്നെ ജീവിപ്പൊരുവകവിഷയ-
    ഭ്രാന്തരായീ സമസ്തം
നീ കണ്ടിട്ടുള്ളതാണീനില; ശരിയുടനേ
    വല്ലപാടും ശ്രമിച്ചീ
പാകക്കേടൊററിടാഞ്ഞാലുലകമുടയുമെ-
    ന്നോക്കണേ ചക്രപാണേ! 155

ഇല്ലാ വർണ്ണാശ്രമങ്ങൾക്കൊരുനിലയിവിടെ-
    ബ്ഭൂമിപന്മാർ സഹായി-
യ്ക്കില്ലാ ഞാനെന്തുവേണം വളരെവിഷമമായ്
    ജീവിതം നിർവ്വഹിപ്പാൻ
മല്ലാരാതേ! "ശുകൻ" ചൊല്ലിയസമയമിതാ
    വന്നിരിക്കുന്നു; നീതാ-
നെല്ലാം നന്നാക്കണം; ഞാൻ മുനിയുടെ മൊഴിയും
    വിസ്തരിക്കാം സമസ്തം. 156

ശീലംകെട്ടവരായ ധർമ്മപരരായ്
സ്വാർത്ഥം പുലർത്തും പ്രജാ-
പാലന്മാരുടെ മന്നിലീതിഭയവും,
ദുർഭിക്ഷവും, രോഗവും
കാലക്കേടുകളീവിധം പലതുമു-
ണ്ടാകുമ്പൊഴും ഭൂപരി-
ശ്ശീലം മാററുകയില്ല; ലോകരഖിലം
നട്ടന്തിരിഞ്ഞമ്പിടും. 157

ഏവം ജീവികളമ്പരന്നു വലയും
കാലത്തു നാരായണൻ
ശ്രീവത്സാങ്കമെഴും പരാൽപരനജൻ
വിശ്വംഭരൻ വിശ്രുതൻ
ദേവൻ ശ്രീപതി ശംഭളാഭിധയെഴും
ഗ്രാമത്തിലുള്ളോരു ഭൂ-
ദേവൻ വിഷ്ണുയശസ്സിലന്നവതരി-
ക്കും "കല്ക്കി"യായിട്ടിനി. 158

അഷ്ടൈശ്വര്യവിശിഷ്ടവൈഷ്ണവകലാ
സമ്പൂർണ്ണനാകല്ക്കിയി-
ക്കഷ്ടപ്പാടുകളാററുവാൻ കരുണയാ-
ത്തൃക്കണ്ണിളക്കി ക്ഷണം
നഷ്ടപ്പെട്ട വിഭൂതിയൊക്കെയുലകിൽ
പ്രാദുർഭവിപ്പിക്കുമാ-
ദുഷ്ടന്മാരെയമർത്തുമന്നടിയനി-
ന്നദ്ദേഹമാലംബനം. 159

കേറം വാജിയിലന്നുടൻ പരിചയും
 വാളും ധരിച്ചംബരം
കീറംമാതിരി പാഞ്ഞുചെന്നെതിരിട്ടം
 ഭൂപാലരെ ദുഷ്ടരെ
നൂറം നൂറമരിഞ്ഞരിഞ്ഞുലകിലെ-
 ശ്ശല്യങ്ങൾ തീൎത്തിങ്ങു വ-
ന്നേറം വീരരസത്തിനെപ്പരനെയി-
 ന്നോക്കുന്നു ഞാൻ കല്ക്കിയെ. 160

അക്കാലം തെളിയും ചരാചരഗണം
 ധൎമ്മം ജയിക്കും ജനം
തൃക്കാൽ ഭജനം തുടങ്ങുമുടനെ
 വൎണ്ണാശ്രമാദിക്രമം
ചില്ക്കാമ്പേ! മുറതെററിടാതെ വളരം
 കൎമ്മങ്ങളെല്ലാവരും
സല്ക്കാലത്തു നടത്തുമിങ്ങിനെവരും
 കല്ക്കിയ്ക്കിതാ വന്ദനം. 161

സൃഷ്ടിയ്ക്കും വിധിവൻതപോനിധി, സഹാ-
 യിക്കും മുനീന്ദ്രാളിയും;
പുഷ്ടിക്കായരുളും പ്രജാപതികളും;
 ലോകത്തെ രക്ഷിപ്പവൻ
ശിഷ്ടൻ ശ്രീപതിയും; മനുക്കളമര-
 ന്മാരാസ്സുധൎമ്മം നൃപ-
ശ്രേഷ്ഠന്മാർ തുണനിന്നിടുന്നൊരിവരും;
 നിത്യേനകാണുന്നു ഞാൻ. 162

പോരാ ലോകമൊട്ടുക്കുവാനരുളിടും
ശ്രീരുദ്രനും പിന്നുണ-
ക്കാരാദ്ദാനവരാ നിശാചരരധ-
ർമ്മം തൊട്ടുക്കൂട്ടങ്ങളും
പേരാളുന്ന പരാൽപരന്റെ കലയാ-
ണല്ലാതെ കണ്ടോർക്കിലി-
ന്നാരാണുള്ളതൊരിന്ദ്രജാലമുലകം,
ശ്രീകൃഷ്ണ! നാരായണ!. 163

തീരെ ചിൽപുരുഷന്റെ വീര്യഗണന-
യ്ക്കാളില്ല ചൊല്ലുംമഹാ-
ന്മാരെത്തുംപിടിയുംപെടാതൊട്ടുവില-
ന്നായുസ്സിനാശിച്ചിടും
പാരെങ്ങും പതറിപ്പരന്നിട്ടുമൊരീ-
ബ്ഭൂരേണുതൊട്ടെണ്ണിടു-
ന്നോരെണ്ണട്ടെയവർക്കു മീഗ്ഗണനയിൽ
സാമർത്ഥ്യമില്ലോർക്കുവിൻ. 164

ഏതാണ്ടന്തവിഹീനമാദിരഹിതം
ത്വദ്വീര്യമോർത്തോതുവാൻ
ധാതാവും സനകൻ തുടങ്ങിയമഹാ-
ന്മാരും പ്രയാസപ്പെട്ടും
പാതാളത്തിലെഴും സഹസ്രവദനൻ
സങ്കർഷണൻ ശേഷനാ-
ണോതാനായ്ത്തുടരുന്നതെങ്കിലുടയും
വാഗ്ധാടിയും പ്രൌഢിയും. 165

തൃക്കാൽക്കുളിരാൻവീണുപണിയും
ഭക്തക്കു മായാഭ്രമം
ചില്ലാമ്പാശ്രിതവത്സലൻ വിട്ടു കള-
ഞ്ഞാനന്ദമന്യേകിട്ടും
അക്കാലം ശപസൃഗാളഭക്ഷ്യമുടലിൽ
താന്തന്റെയെന്നുള്ളൊരീ
ധിക്കാരംകെട്ടമന്നുവിഷ്ണുകലയാ-
യ്ക്കാണും ജഗത്തൊക്കെയും. 166

ചൊല്ലാളും പുരുഷന്റെ മായ ചെറുതോ-
ലോകത്തിലൊക്കെച്ചെരി-
ച്ചെല്ലാക്കും സുഖവിഭ്രമഭ്രമേളിയെ-
ച്ചേക്കുന്നു നോക്കൊന്നിനാൽ
നല്ലാർ ഭൂഷണമായവർക്കടിമയീ
ത്രൈലോക്യമാഭക്തരിൽ
ചെല്ലാ;ഭക്തരറിഞ്ഞുനില്ക്കു;മടിയൻ
ചുററുന്നു ചിൽക്കാതലേ! 167

ധാതാവാ,സ്സനകാദ്യർ, നാരദ,ന്മൃഡ,
സ്വായംഭുവൻ, പത്നിയാം
ശ്രീതാവും ശതരൂപ, പുത്രരസുരൻ
പ്രഹ്ലാദ,നീശൻ ധ്രുവൻ
ഏതാണ്ടിത്തിവരംഗനും ഗുണമെഴും
പ്രാചീനബർഹിസ്സുമി-
ന്നോതാം മായയറിഞ്ഞു നില്പവരവ-
ർക്കും ഞാൻ നിണക്കും തൊഴാം. 168

വയ്യാതായി മുഷിഞ്ഞുസംസ്സൃതി സുഖം
നാമത്രയം ചൊല്ലിടാം
ചെയ്യാം പുഷ്പജലാർച്ചനം പുരുഷസൂ-
ക്തംകൊണ്ടുതാൻ നിത്യവും
നിർയ്യാണാശ്രയമാരുമില്ല, കിഴവൻ
പൂമങ്കപുല്കുന്നനിൻ-
മെയ്യാനന്ദകരം കളായസുഷമം
കാണാൻ കൊതിക്കുന്നു ഞാൻ. 169

എല്ലിന്മേൽ തൊലിതേച്ചമാതിരിയിലായ്
ദേഹം മഹാസങ്കടം
പല്ലില്ലാ നരയും തുടങ്ങി ജരയും
ചെന്നാൽ ദഹിക്കായ്കയും
ഇല്ലില്ലാരുചിയൊന്നിനും വിഷയസൌ-
ഖ്യത്തിങ്കലും ശ്രീപതേ!
ചൊല്ലിച്ചൊല്ലിയിരിക്കെ ഞാൻ മൃതിയട-
ഞ്ഞാനന്ദമാർന്നീടണം. 170

പ്രായം കൂടുകയാലടുത്തവരുമി-
ട്ടേറെക്കുഴക്കുന്നു ഹാ!
കായം പ്രാകൃതമായി വേണ്ടവർ തുണ-
യ്ക്കില്ലാരുമില്ലാതെയായ്
ദായത്തിന്നവകാശികൾക്കു ധൃതിയായ്
ശ്രീകൃഷ്ണ! ജീവച്ഛവ-
പ്രായം ജീവിതമെന്റെയീദുരിതവും
പ്രാരബ്ധവും തീർക്കണേ. 171

ശ്വാസംമുട്ടി വലിക്കവേ ഘരഘരാ-
രാവങ്ങ; ളെക്കിട്ടമാ-
ക്കാസം, കണ്ണുതുറിപ്പു, വേപ്പിതുകളാ-
ലാകാതെ ചാകാതഹോ!
വാസം സങ്കടമീനിലയ്ക്കുടിയനെ-
ക്കഷ്ടപ്പെടുത്താതെ നീ-
യാസന്നാൎത്തികളാററിയുടംത്തെളിവുദി-
പ്പിക്കേണമേ ദൈവമേ. 172

അക്കാലത്തടിയൻകളായകമനീ-
യാംഗം വിചാരിച്ചു വ-
ൎത്തിക്കാം നിന്തിരുനാമഗാനരതനായ്-
നാമംജപിച്ചങ്ങിനെ
ചില്ലാമ്പോ! മരണം ക്ഷണം കഴിയണം
പിന്നെബ് ഭവാനെന്നെയാ-
ത്തുക്കാക്കൽ ശുക,നാരദാദികളെഴും
പുണ്യസ്ഥലത്താക്കണം. 173

